# വെണ്മണികൃതികൾ.

## രണ്ടാംഭാഗം.



വെണ്മണി മഹൻ നമ്പൂതിരിപ്പാട്.

# വെണ്മണികൃതികൾ.

## രണ്ടാംഭാഗം.



(ഭാഷാനാടകങ്ങളും ശ്ലോകങ്ങളും)

ഉടമസ്ഥൻ,

വെണ്മണി നേത്രൻപരമേശ്വരൻ നമ്പൂതിരിപ്പാട്.



1119.

(രണ്ടാംപതിപ്പ്)

കോപ്പി 500.) (വില 1—8—0

# അനുക്രമണിക.





കുന്നംകുളം പഞ്ചാംഗം പ്രസ്സിൽ അച്ചടിച്ചതു.

ശ്രീ

# പ്രസ്താവന.

"ശങ്കാഹീനം ശശാങ്കാമലതരയശസാ
കേരളോല്പന്നഭാഷാ-
വൻകാട്ടിൽസഞ്ചരിക്കും, സിതമണി ധരണീ
ദേവഹര്യക്ഷവര്യ"നായ, ആ വെണ്മണി
മഹൻ (കദംബൻ) നമ്പൂതിരിപ്പാട് എന്റെ വലിയച്ഛൻ (അച്ഛന്റെ ജ്യേഷ്ഠൻ) ആയിരുന്നു.

ഇദ്ദേഹത്തിന്റെ ജനനം 1019-ാമാണ്ട് മേടം 6-ാംനു-യായിരുന്നു. ഈ വന്ദ്യകവിയുടെ കൃതികൾ, കിട്ടിയേടത്തോളം തേടിപ്പിടിച്ച് — നാലുഭാഗങ്ങൾ (വാല്യങ്ങൾ) ആയി പുതിയരീതിയിൽ അച്ചടിച്ച് പ്രസിദ്ധീകരിച്ചിട്ട് അധികം നാളുകളായി. അതിൽ "നാടകങ്ങളും ഭാണവും" കൂട്ടിച്ചേർത്ത രണ്ടാംഭാഗം തീരെ ഒടുങ്ങുകയും ആവശ്യക്കാർ വർദ്ധിച്ചു വരികയും ചെയ്തതിനാലാണ്; കടലാസ്സുവില മുതലായ എല്ലാ ചിലവുകളും ഏററവും വർദ്ധിച്ചിട്ടുള്ള ഇക്കാലത്ത് ഇതിന്റെ പുതിയ പതിപ്പ് അടിക്കുവാൻ ഒരുങ്ങിയത്.

പുറമെ: ഈ മഹാശയൻറെ "ശതാബ്ദപൂർത്തി" ആഘോഷിക്കുന്നതിനായി കേരളത്തിലെ സാഹിത്യകാരന്മാരും മററും കൂടിച്ചേർന്ന് ഒരു സമിതി രൂപീകരിക്കുകയും ശതവാർഷികദിനമായ ഈ 1119 മേടം 9-ാംനു- വെള്ളാരപ്പിള്ളിയിൽ വെച്ച്, സാഹിത്യസമ്മേളനവും മററും നടത്തുവാൻ തീരുമാനിക്കുകയും ചെയ്തിട്ടുള്ള ഈ സന്ദർഭത്തിൽ, ആ വന്ദ്യഗുരുഭൂതൻറെ ഈ കൃതി പുറത്തിറക്കുവാൻ സംഗതി വന്നതിൽ ഈയുള്ളവൻ ഒരു വിധത്തിൽ കൃതകൃത്യനായിരിക്കുന്നു.

ചാലേ, ചാലിച്ച ഗോപിക്കുറി, വള-
പ്പുലിയന്മോതിരം, ആപൂരം പൊ-
ന്നേല,സ്സ്വാലപ്പൊളിക്കോണക,മണി-
ക്കുഴലിൽ പ്പീലി, പൂമാലികാളി;
കാലേ മൈചേർത്തുമിററ,ത്തിണയിലൊ-
രിടയക്കുട്ടിയോടൊത്തു പൂത്താം-
കോലും കൈക്കൊണ്ടുകോലും കളിക
മൊടമരും കോലമാലംബനം മേ.

എന്ന്

ഗുരുവായൂർ, 10-8-1119. } വെണ്മണി നേത്രൻ പരമേശ്വരൻ നമ്പൂതിരിപ്പാട് ഉടമസ്ഥൻ.



# അതിമോഹം.

## നാടകം.

മൂൎദ്ധമുഗ്ദ്ധേന്ദുചൂഡൻമുടിയിലുമചലം
        തന്നിലുംമന്നിലുംദു-
ഗ്ദ്ധൌഘേഗംഗേസമുദ്രത്തിലുമഥവിഹരി
        ച്ചിപ്പൊഴേസപ്തലോകേ
ചാടീ,കൊള്ളാംചരിത്രംതവഗതികൾകിഴ
        പ്പെട്ടതെന്നംബതൻനൽ
ക്രീഡാഹാസ്യപ്പൂപ്പുഞ്ചിരിയതുചിരമെ
        ന്നാൎത്തിയെതീൎത്തിടട്ടേ.

അത്രതന്നെയുമല്ല,

ഊൎന്നീടുംപൊന്മണിപ്പട്ടൊരുകരമതുകൊ
        ണ്ടുള്ളൊരാത്താങ്ങലോടും
ചിന്നീടുംകേശമോടുംതൊടുകുറിവിലസും
        ഫാലപട്ടാഭയോടും
മിന്നീടുംപന്തടിച്ചങ്ങിനെമുഗ്ദ്ധമന്ദാ
        രിട്ടിളക്കിസ്സമീപേ
ചെന്നീടുംമായതൻപൊൻകളതനുകരങ്ങളിൽ
        കണ്ടുഞാൻകൈതൊഴുന്നേൻ.

(നാന്ദ്യന്തത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു. 2

സൂ — വാഞ്ഛാനുകൂലമൊരുവൈഭവരീതികൊണ്ടു
താഞ്ചാലവേരമണപഞ്ചകനെ ഞ്ചിണക്കി
ചാഞ്ചല്യമററധരമിച്ചൊരുമിച്ചിരുന്ന
പാഞ്ചാലിതൻപടുതകൾക്കു പണിഞ്ഞിടുന്നോൻ.

അത്രതന്നെയുമല്ല—

കട്ടിക്കരംഗമിഴിയാമുമതൻറചട്ട
പൊട്ടിക്കരുത്തിളകുമാക്കളുർകൊങ്കരണ്ടും
മുട്ടിക്കടിക്കമൊരുകുംഭിമുഖത്തൊടുള്ള
കുട്ടിക്കഞാൻ കുതുകമോടിതകുമ്പിടുന്നോൻ.

എന്നുമാത്രമല്ല—

ഭൂശഗുണാളംഗാരാമൻ
ദശമുഖമനൻജിതോഗ്രഭുഗുരാമൻ
കുശലംജഗദഭിരാമൻ
കുശലവജനകൻതരട്ടെരംഘുരാമൻ

(മുൻഭാഗത്തു നോക്കീട്ട്)

അമ്പൊത്തീവിള്ളികൊണ്ടിടുന്നതിരുവൈ
രാണിക്കളത്തണ്ടഴം
ശംഭുശ്രീതിരുവുത്സവംനിഖിലവുംകാ
ണ്മാൻനികാമാഗ്രഹം
ജൃംഭിച്ചെത്തിയൊരീജ്ജനങ്ങളിടതി—
ങ്ങിടുന്നരംഗത്തിലെൻ
വമ്പിച്ചീടിനവിദ്യയുംചിലതിനി
ക്കാട്ടിപ്പുകിട്ടീടണം

വിദ്വത്സദസ്സവിരവോടിതുകണ്ടുനെഞ്ചു
വിദ്യുത്തുപോലെപിടയുന്നുടനെങ്കിലുംമേ
വിദ്യാപ്രയോഗമൊരുദിക്കതിൽവേണമെന്നാൽ
വ്യത്യാസമില്ലവിധിപോലിവിടത്തിൽവേണം 7

(അണിയറയിലേക്കു നോക്കീട്ട്)

ഹേ, ഹേ, വേഗത്തിലിവിടെ വരു.

നടി—(വന്നിട്ട്)ഇവിടുന്നു എന്തിനാണിപ്പോൾ എന്നെ വിളിച്ചതു?

സൂത്ര—അസാരം പ്രയോജനമുണ്ടായിട്ടുതന്നെ.

നടി—അതെന്താണ്?



സൂത്ര—പറയാം.

മത്സമീപത്തുവന്നാശുമത്സ്യനേർമ്മിഴിമൽപ്രിയേ
അസ്സലായിതുകണ്ടാലുമിസ്സദസ്സിന്റെവൈഭവം
ചിതമോടിവിടെക്കാലോചിതമോടൊരുനാടകം
അതിമോഹാഖ്യമാടേണമതിമോഹനമാണത്.

അതിന്നു ആട്ടക്കാരോടു പറഞ്ഞു അവരെ കൂട്ടിക്കൊണ്ടു വരുവാനാണ് വിളിച്ചത്.

നടി—അതു വേണ്ടാവേണ്ട - നന്നായാലും ചീത്തയായാലും ജനങ്ങൾ ദോഷം മാത്രം തിരഞ്ഞെടുത്ത് ശകാരിക്കും, പരിഹസിക്കും, നമുക്കു അവമാനം മാത്രം ശേഷിക്കും. 'പ്രായേണ സമ്പ്രതിജനാഃ പരിഹാസശീലാഃ' എന്നു കേട്ടിട്ടില്ലേ?

സൂത്ര—അതുവ്വ്-എങ്കിലും നമുക്കതു വിചാരിച്ചു കുലധർമ്മമായ വിദ്യയെ ഉപേക്ഷിപ്പാൻ പാടുണ്ടോ? എ

ന്തായലും ശരി, നമുക്കിവിടെ ഒന്നു പ്രയോഗിച്ചുനോ
ക്കണം.

ചൈതന്യത്തോടുചെറുമൂന്നമണയാ
തിന്നിപ്രജാപാലനം
ചെയ്താലുംശരിരാജ്യരക്ഷവഷളാ
കുന്നുണ്ടതെന്നിങ്ങിനെ
ഓതീടുംചിലരായതോൎത്തുകുലധ
ൎമ്മാത്മപ്രജാരക്ഷതാ
നേതുംകൈവിടുമോസദൃംക്ഷമുദിനീ
രാജാവുരാജാവഹോ! 10

അത്രതന്നെയുമല്ല.

നന്നായാൽനന്നിതെന്നുംപുനരതൊരിടമ
ട്ടാകിലോമട്ടിലായും
നന്നായീലെന്നുവന്നാലിതുബഹുവഷളാ
യെന്നുമെന്നുംനിതാന്തം
അന്നന്നോതീടുമൎത്ത്യമലരതിലൊരുസി
ദ്ധാന്തമില്ലാത്തലോകം
നന്നായാൽഭാഗ്യമിന്നമ്മുടയകുലമഹാ
ധൎമ്മീകൎമ്മമല്ലേ. 11

എന്നുമാത്രമല്ല,

ദുഷ്ക്കൂറുകാരിതഴകാവുകിലുംഹസിക്കും
നൽക്കൂറുകാരഥരസിക്കുമിതസ്സുരണ്ടും
ഇക്കണ്ടിടുന്നസമബുദ്ധികളാംനൃപന്മാ-
രക്കണ്ടവസ്തുതവടിക്കുമതാണുസാരം 12

നടി—അങ്ങുന്നു പറഞ്ഞതു നല്ല കാൎയ്യം തന്നെയാണ് എങ്കിലും ഞാൻ എന്റെ മൂഢതകൊണ്ടു ഒന്നു ചോദിപ്പാൻ ഭാവിക്കുന്നു. ദേഷ്യപ്പെടുമോ?

സൂത്ര—കഷ്ടം-കഷ്ടം! നിന്നോടു ഞാൻ ഒരു കാലത്തും ദേഷ്യപ്പെടുമോ. എന്തെങ്കിലും ചോദിക്കാം.

നടി—ശാകുന്തളം, ഉത്തരരാമചരിതം, മാലതീമാധവം ഇങ്ങിനെ വിശേഷപ്പെട്ട നാടകങ്ങൾ കണ്ടിട്ടും കേട്ടിട്ടും ആടീട്ടും ഉണ്ട്. ആ കൂട്ടത്തിൽ ഈ 'അതിമോഹം' എന്നൊരു നാടകമുണ്ടെന്നു ഈ വയസ്സിനിടെക്കു ഇതുവരെയും കേട്ടിട്ടില്ല. ചെവിക്കു പുത്തരിയാണ്. ആട്ടെ ഒട്ടു നന്നോ-ആരുണ്ടാക്കിയതാണ്?

സൂത്ര—അല്ലാ, നീ കേട്ടിട്ടില്ലെ അത്ഭുതം തന്നെ.

നടി—ഞാൻ കേട്ടിട്ടില്ല. ഒന്നു പറഞ്ഞു കേട്ടാൽ കൊള്ളാം.

സൂത്ര—എന്നാൽ ഞാൻ പറയാം, കേട്ടാലും.

കല്യൻകൊച്ചുണ്ണിഭൂപൻകവിമണിചരമാ
ബ്ധിശചരൻതീൎത്തൊരോമൽ
കല്യാണിനാടകംപോലൊരുസരസകൃതി
ക്കുങ്ങുമാളല്ലതെന്ന്
ചൊല്ലേറുംകാവ്യരാജ്ഞീതനയരതിൽമിടു
ക്കാർന്നാനാടഭൂപൻ
ചൊല്ലാൎന്നശൌൎയ്യംപിടിച്ചാസ്സിതമണിമണിയാ
യോൎത്തുതാൻതീൎത്തതാണ്. 13

നടി—ഏതു സിതമണി?

സൂത്ര—ഒ, അതു സംശയിപ്പാനുള്ളതുതന്നെ.

അച്ഛൻനമ്പൂതിപ്പ്വാടല്ലച്ഛിന്നപ്രാണനായികേ!
സ്വച്ഛന്ദംതനയൻതീർത്തോരച്ഛന്നകൃതിയാണതു്.

നടി—അല്ലാ, മഹൻ നമ്പൂതിരിപ്പാട്ടിലേക്കു കവിതാസാമർത്ഥ്യമുണ്ടോ?

സൂത്ര—ആശ്ചര്യം തന്നെ. നീയതു കേട്ടിട്ടില്ലേ?

നടി—ഞാനതു കേട്ടിട്ടില്ല.

സൂത്ര—എന്നാൽ അദ്ദേഹം അസാരനായ ഒരു കവിയല്ല. ശുചിരതം കവികളാൽ ബഹുമാനപ്പെട്ടു കൊടുക്കപ്പെട്ട വരരത്നനാമധേയത്തോടുകൂടിയ കവിരത്നമാണു്. അതിനി മേലിലെങ്കിലും അറിഞ്ഞിരിക്കട്ടെ. എന്തോ കഥ, അദ്ദേഹത്തിനു എത്ര മഹാകവികൾ ബഹുമാനിച്ചു് സർട്ടിഫിക്കററു് കൊടുത്തിരിക്കുന്നു!

നടി—അതുവ്വോ-ആരൊക്കെയാണു്.

സൂത്ര—അയ്യോ, അതൊക്കെ ഇപ്പോൾ പറവാൻ കഴിയോ? ഏതാനും ആളുകളെ പറയാം.

* * * *

നടി—അമ്പമ്പാ അദ്ദേഹം ഇത്ര കേമനാണല്ലേ! എന്നാൽ അദ്ദേഹത്തിൻെറ കവിതകളൊന്നും ഏറെപ്പുറത്തേക്കു കേൾക്കുന്നില്ലല്ലോ. അതെന്താണങ്ങിനെ?

സൂത്ര—രാമരാമ! അദ്ദേഹത്തിൻെറ കവിതയല്ലാതെ വേറിട്ടു ഒരാളുടെയെങ്കിലും ഇപ്പോൾ അത്ര നടപ്പുണ്ടോ?

നടി—അങ്ങിനെയാണല്ലേ, അദ്ദേഹം എന്തൊക്കെയു ണ്ടാക്കീട്ടുണ്ട്?

സൂത്ര—അതൊക്കെ ഇപ്പോൾ പറവാൻ എന്നാൽ പ്രയാസം തന്നെ. ചിലതു പറയാം.

നടി—എന്നാൽ കേൾക്കട്ടെ.

സൂത്ര—കീരപ്പെൺമൃദുവാണികീചകവധം
പൂരപ്രബന്ധംരസം
പൂരിക്കന്നൊരുഭദ്രതിഭൂഷചരിതം
ഭാണാദിശോണാധരേ
കാരോന്നിവകതീർത്തുവിട്ടവനിലെ-
ശ്ലോകാളിലോകാന്തരം
തോറുംചെന്നണയുന്നിതീച്ചെവികളിൽ
ചെല്ലുന്നതില്ലേന്നതോ. 15

നടി—ഓഹോ! അതൊക്കെ ഞാൻ കേട്ടിട്ടുണ്ട്. എന്നു തന്നെയല്ല, ആ വകയിലുള്ള ശ്ലോകങ്ങൾ കട്ടമുക്കാലും തോന്നും എന്നുതന്നെ പറയാം. അതൊക്കെ അങ്ങു പറഞ്ഞ മഹാൻ നമ്പൂതിരിപ്പാട്ടിലെ കൃതിയാണോ?

സൂത്ര—അതെ.

നടി—എന്നാൽ ഈ നാടകം വളരെ വിശേഷമായിരിക്കമല്ലോ.
നാടകമതിലതിമോഹം
നാടകമിതുസൂരികൾക്കൊരതിമോഹം
ആടിക്കാണ്മതിനുണ്ടേ-
നാടലകന്നോതിയെങ്കിലതുതന്നെ. 16

പാകിതുഭഗവൽകഥയോ
പരിചൊടുകാൎയ്യസ്ഥതാദി പൻകഥയോ. 17

സൂത്ര— ഭാൎയ്യേഭഗവൽകഥയെ
നാൎയ്യേതോന്നില്ലകേൾക്കിലെന്നാലും
കാൎയ്യമതാണൊടുവിലിതിൻ
വീൎയ്യമതാമൎത്ഥമാക്കിലത്യൎത്ഥം 18

അഹംഭാവജ്ഞകേളിഹപരവനാക്കംസ്ഥിതിമറ—
നഹംഭാവംപുച്ഛംപിശുനതദുരന്തംദുരപരം
അഹംകാരംദുഷ്ടാക്കപടമതിമോഹങ്ങളിവയ
നപഹംകാൎയ്യാതേനല്ലറിവുഹൃദയേചേൎക്കമിതയേ.

നടി—കല്യാണീവരനാടകത്തൊടെതിരായ്
നിൎമ്മിച്ചതാണിന്നിതാ—
കല്യശ്രീശുചിത്രമായകവിര
ത്നംതാനായതംഭവാൻ
ഉല്ലാസത്തൊടിവണ്ണമോതിയതുപോ
ലിക്കാവ്യവുംപാൎക്കില—
ങ്ങെല്ലാംകേരളഭാഷയോപറകനൽ
ച്ചൊവ്വായശീൎഷ്വാന്നമോ? 20

സൂത്ര—ഇതുംപ്രിയേ!കേരളഭാഷയാണെ—
ന്നതിന്നുദോഷംരസികൎക്കശേഷം
ഇതോപയോജാക്ഷിമണേ!ധരിക്കാ
രതോപയോഗംസരസപ്രയോഗം 21

നടി—കല്യാണിനാടകമഹോ ചിലർമെച്ചമെന്നും
കല്യാണശില്പചിലരോബഹുമിശ്രമെന്നും

ചൊല്ലുന്നതുണ്ടതിനിടക്കൊരുകള്ളിയില്ല
ചൊല്ലുന്നവക്കുതുകണക്കിതുമാകയില്ലേ 22

സൂത്ര—എന്നാലുമസ്സ ചിലർവാഴ്ത്തിടുമപ്രകാരം
നിന്ദിക്കുമത്ര ചിലർഭിന്നരുചിഹ്ലിലോകഃ
എന്നല്ലയോകവിശിഖാമണികാളിദാസൻ
ചൊന്നോരുവാക്കതിതിനാക്കവികാതലാക്കി.

നടി—ശരിതന്നെ. എന്നാൽ താമസിക്കാതെ ആട്ടക്കാരെ കൂട്ടിക്കൊണ്ടു വരുവാൻ ഞാൻ പോകട്ടെ.

സൂത്ര—അങ്ങിനെയാട്ടെ (നടി പോയി)

സൂത്ര—(മുൻഭാഗത്തു നോക്കീട്ടു) ഓ! വസന്തം വന്നു.

മങ്ങൂശ്രീമലർമണ്ഡനങ്ങളഴകിൽ
പൂണ്ടിട്ടുപൂന്തോട്ടമായ്
രംജിപ്പിങ്ങുവസന്തലക്ഷ്മിവിളയാ-
ടീടുന്നുവീതാമയം
കുഞ്ഞിക്കോമളമന്ദനൊത്തുകുസുമാ
സ്രൂഞ്ഞിക്കെട്ടത്തിപ്പൊഴീ-
കുഞ്ഞിക്കുട്ടിയെഴുന്നപോലെവിപുലാ
മോദംവിളങ്ങുന്നുതേ. 24

(എന്നു പോയി)

പ്രസ്താവന കഴിഞ്ഞു.

---

(അനന്തരം കിടക്കയിൽ ഇരുന്നുംകൊണ്ടു കുഞ്ഞി
ക്കോമരും കുഞ്ഞിക്കുട്ടിയും പ്രവേശിക്കുന്നു)

കുഞ്ഞിക്കുട്ടി—അല്ലാ, നേരം ഉദിച്ചു.

കുഞ്ഞിക്കോമര—എ്വ, ഇത്രവേഗം നേരം ഇത്രയായോ?

കുഞ്ഞി—ഉവ്വു, ഇതാ ഇപ്പോൾ-

സോമൻപോയ്ഘന്തസൂര്യ്യാഗമനമൊരുമയൊടും
ഭോജിനിപ്പെണ്ണുമായി
കാമംക്രീഡിച്ചുപോയിടിനമകലഥപോ
യപ്പൊളാപ്പെണ്ണറങ്ങി
ശ്രീമത്സന്ധ്യക്കുണന്നില്ലിതുവരെയുമുണ
ത്താനവൻവന്നവാറ്കു
ള്ളാമെയ്യിൽതൻകരംരാഗമൊടഴകിലണ
ക്കുന്നുമെല്ലെന്നിദാനീം 25

അത്രതന്നെയുമല്ല.

ആകാരംകൊണ്ടഥോനമ്മുടെമുഖമൊട്ടുപോ
രിട്ടുപോരായ്കയോടും
രാകാരമ്യേന്ദുപോയോരളവുകുമുദിനീ
പ്രേയസിക്കായതിന്നാൽ
ശോകാരംഭംതുടങ്ങിപ്പെരുകിമിഴിയടു
ച്ചുങ്ങുരോദിപ്പതിപ്പോൾ
കാകാരാവച്ഛലത്താൽചെവിയിലിതതറ
ക്കുന്നുവല്ലാതെവന്ന് 26

എന്നുമാത്രമല്ല-

ഉണ്ടാംഘരായയാഭ്യേജ്ജായക്കുഴലിതുചൊഴതെ
ന്നോത്തുകത്തീട്ടുരാഗം

കൊണ്ടാശ്ലേഷംതുടങ്ങീരവികമലിനിയെ
കൈതവത്താൽകരത്താൽ
കൊണ്ടാടിക്കേൾക്കധൎമ്മാധിപനുടെഗുരുവാം
പോലവൻപോയികാലം
കണ്ടാലുംകാലമെന്തോപറവതുകയറീ
കപ്പലിൽതന്നെകള്ളൻ. 27

അത്രതന്നെയുമല്ല,
ഗൎഭംപ്രാപിച്ചപാപിഗ്ഗതിയതിനതിനാൽ
ഭാരമായ്പൂൎണ്ണമായി
ട്ടപ്പോററിൻനോവുകൊണ്ടാക്കിളിരവകപട
ത്താൽകരഞ്ഞുംപിരിഞ്ഞും
ഇപ്പോൾബാലാൎക്കനെപ്പെററിതുചളുവളയാ
യങ്ങുമുങ്ങുന്നുകാൺക!
നഭ്ഭാഗത്തുള്ളചോരപ്രളയമതിലഹോ
തള്ളയുംപിള്ളതാനും 28

അത്രതന്നെയുമല്ല–
ഇപ്പോൾനാമിഷ്ടമോൎത്തീവിധമിണപിരിയാ
തെന്തിരിപ്പാണിതക്കൻ
ക്ഷിപ്രംവന്നങ്ങുദിച്ചാൻകളിമുതലഴകായ്
നിത്യകൃത്യംകഴിച്ച്
സത്ഭക്ത്യാസൎവ്വലോകേശ്വരപദനതിചെ
യ്യേണ്ടതാണെന്നുചൊല്ലാം
താല്പൎയ്യംതോന്നിടുന്നില്ലതിനതികഠിനം
പാൎക്കിലെൻപാപശക്തി 29

കോമര— സത്താമിസ്സമയസ്ഥിതിപ്രകൃതമൊ
ന്നോർത്തമ്പൊടിച്ചൊന്നതും
ഹൃത്താരിങ്കലിനിക്കരിച്ചതുമൊര
ച്ചാണിന്നതത്യത്ഭുതം

കുഞ്ഞി— വ്യത്യാസംവരുമോനിനക്കിലിതിനെ
ന്നത്യത്ഭുതംനമ്മൾതൻ
ചിത്താംഭോരുഹമൊന്നു ചിന്തപലമ
ട്ടെന്നായിവന്നിടുമോ 30

(എന്നു കുഞ്ഞിക്കോമരക്കു മുറുക്കാനുണ്ടാക്കി കൊടുക്കുന്നു)

കോമര—(മുറുക്കിൻെറ രസാനുഭവം നടിക്കുന്നു.)

കുഞ്ഞി—ഇവിടുന്നെന്താണൊന്നും അരുളിച്ചെയ്യാതിരിക്കുന്നതാവോ! എലയമറഞ്ഞു നന്നായില്ലെന്നുണ്ടോ?

കോമര—മുറുക്കു കേമമായി. അതിൻെറ രസമനുഭവിച്ചങ്ങിനെ മിണ്ടാതിരുന്നു എന്നേയുള്ളു.

കുഞ്ഞി—വല്ല അററകുററവുമുണ്ടെങ്കിൽ അരുളിച്ചെയ്യണേ_

കോമര—എയ്, ഒരററകുററവുമില്ല-അഥവാ വല്ലതുമുണ്ടെങ്കിൽ നമുക്കതു തോന്നുകയുമില്ല-

കയ്പുള്ളകാഞ്ഞിരമതിന്നിലനൂറുതേച്ചു
കെല്പോടുനീതരികിലും തരളാക്ഷിയാളേ!
കല്പദ്രുമത്തളിരൊടുംതവചുണ്ടിനോടു
മൊപ്പംനമുക്കതുമഹോമധുരംമനോജ്ഞേ! 31

കുഞ്ഞി—ഇവിടെക്കു മുഖസ്തുതി അരുളിച്ചെയ്യാൻ നല്ല ശീലമുണ്ട്.

കോമര—ശിവശിവ, ഇതു മുഖസ്തുതിയോ?

കുഞ്ഞി—(വിചാരം) ഞാനും ഒന്നു മുറുക്കട്ടെ-

(കണ്ണാടിയെടുത്തു നോക്കിക്കൊണ്ടു)

ചൊല്പൊക്കെപ്പോയ ചുണ്ടും പുമലിലണികുഴൽ
ക്കെട്ടുമർദ്ധേന്ദുചിഹ്ന
ക്കൊല്പുംകണ്ഠസ്തനാദ്യങ്ങളിലരമെഴുത
ല്ലായ്മയുംമെയ്കുഴപ്പും
താല്പര്യക്രീഡചിന്തിച്ചുടയപുളകവും
തേടുമീമോടികൊണ്ടും
തോല്പിപ്പാൻപോരുമോമത്സുരസുമുഖികളെ
പ്പോലുമിപ്പോളഹോഞാൻ 32

(മുറുക്കി കണ്ണാടി നോക്കീട്ട്)

മാലേയംമാഞ്ഞകൊങ്കത്തടമലസമിഴി
ക്കോണതാംബൂലശങ്ക
പ്രാലേയാംശുപ്രസന്നാനനമിളകിവിഴും
ചില്ലിനിർമ്മാല്യമാല്യം
ഫാലേചിന്നുംവിയപ്പാക്കുറുനിരകളലി
ഞ്ഞൊട്ടുപൊട്ടുന്നപൊട്ടി
ക്കാലേജാത്യങ്ങളിത്യാദികളെഴുമിഹമ
ത്തുല്യമാരില്ലലോകേ 33

അത്രതന്നെയല്ല–

താളംതെററാതെതല്ലിക്കവിളിലുരസുമാ
ത്തക്കതൻകാന്തിതട്ടും
തോളുംത്തുള്ളുന്നനാസാമണിയുമൊരുപത
ക്കംപെട്ടുംപൊന്നുനൂലും
കോളല്ലാതേകിഴിഞ്ഞുള്ളുടുത്തുകിലുമതിൻ
മോടിചേരുന്നൊരെന്നെ
ക്കോളുംകണ്ടാൽഗ്ഗുണത്തോടൊരുവളുരഗലോ
കത്തിലുംനാസ്തിതന്നെ 34

എന്നുമാത്രമല്ല–

സമ്പത്താൽസാരസത്തിൻമകളുമതിഗ്ഗുണം
തിങ്ങുമീയംഗലക്ഷ്മീ
സമ്പത്താൽസാരസാസ്ത്രാന്തകഗൃഹിണിയുമെൻ
വാണിയാൽവാണിതാനും
അമ്പിൽപ്പൂബാണലീലക്കുടയപടുതയാൽ
മാരദാരങ്ങളുംതോ
ററമ്പിപ്പോമെന്നൊടേതാണൊരുവധൂകിടവിള
ഞ്ഞപ്രഭാവപ്രപഞ്ചേ 35

അമ്പായെൻയൌവനത്തള്ളലിനവധിയതി
ല്ലഞ്ചുമാസങ്ങൾകൊണ്ടി
ട്ടെൻപ്രായക്കാരിലെന്നല്ലബലകളിലട
ച്ചോക്കിലിസ്സൽഗ്ഗുണത്താൽ
മുമ്പായീഞാൻനിമിത്തംഉവിസകലപുമാ
ന്മാരിലുംമാരനെന്യേ

ന്നമ്പായിലോട്ടതായിപൊരുതിയിനിയവ
ൾക്കമ്പിലെൻപിമ്പിലായി 36

കോമര—(വിചാരം)ഇവൾ കുറെയേറെ വിശേഷം തന്നെയാണ്. എല്ലാംകൊണ്ടും ഇത്ര ഗുണമുണ്ടായിട്ടു മറെറാരുത്തിയേയും കാണ്മാനില്ല.

ഓരോരോഗുണമുള്ളപായമടവാ
രുണ്ടായ്വരാംപാരിലീ
യാരോമൽത്തരുണിക്കുപാർക്കിലതുപോ
ലല്ലിന്നുകില്ലെന്നിയേ
ഓരോന്നോർത്തുഗണിക്കുകിൽഗണികയാ
യാൽവേണ്ടസത്തൊക്കെയും
നേരോട്ടുണ്ടുകുരുട്ടുഭാഗ്യമിവളെ
ക്കഷ്ടിച്ചുകിട്ടുന്നതും 37

(അനന്തരം വേലു പ്രവേശിക്കുന്നു)

കോമര—ആരാണത്, വേലുവോ?

വേലു—എറാൻ, അതെ.

കോമര—പോവാൻ വൈകി, അല്ലേ. വഴി രണ്ടു നാഴികയുണ്ട്. അസഹ്യത— നീ താഴത്തിറങ്ങി ചെന്നു പുറത്തു വല്ലവരും ഉണ്ടോ എന്നു നോക്കി വേഗം വാ.

വേലു—എറാൻ, (എന്നുപോയി)

കുഞ്ഞി— (വ്യസനഭാവത്തോടുകൂടി) ഇനി എന്നാണാവോ കാണുവാൻ സംഗതിവരുന്നത്?

കോമര—(വിചാരം)ഇവൾക്കു എന്റെ നേരെ വളരെ സ്നേഹമുണ്ടെന്നു ഞാൻ വിചാരിച്ചതു ഒട്ടും തെററിട്ടി

ല്ല. എന്റെ വേർപാടിങ്കൽ ഇവൾക്ക നന്നെ വ്യസനമുണ്ടെന്ന മുഖത്തുതന്നെ പ്രകാശിക്കുന്നുണ്ട്. (പ്രകാശം) ഇനിക്കും പിരിഞ്ഞുപോവാൻ നന്നെ മണ്ടമുണ്ട്. നിങ്ങളുടെ മഠത്തിൽ വെച്ചുണ്ടു ഇവിടെത്തന്നെ പുറപ്പെട്ടിക്കൂടിയെങ്കിലോ.

കുഞ്ഞി—എന്നാൽ വളരെ നന്നായിരുന്നു. പക്ഷേ, മഠത്തിലെ കിണററിൽ ഒരു പൂച്ച വീണു ചത്തിട്ടു പുണ്യാഹം കഴിച്ചിട്ടില്ല.

കോമര—എന്നാൽ ഈ പാർവ്വതിക്കാവിലോ രാമന്റെ കോവിലോ ചെന്നു കൂടിയാലോ?

കുഞ്ഞി—അയ്യോ, അതു വെടപ്പാണോ? ഇവിടത്തെ അവസ്ഥക്ക അങ്ങിനെ പാടുണ്ടോ. എന്നുതന്നെയല്ല, ആളുകൾ അറിഞ്ഞു സംസാരമാവില്ലേ?

കോമര—അതു ശരിയാണ്. വേർപിരിഞ്ഞു പോവാനുള്ള മടികൊണ്ടിങ്ങിനെ പറഞ്ഞു എന്നേ ഉള്ളൂ. ഞാൻ കോവിലകത്തേക്ക തന്നെ പോകുന്നു. അസ്തമിച്ചു കമ്പത്തു മണിക്ക വരാം.

കുഞ്ഞി—അതുവേണ്ടാ. ഇനിക്ക നാളായിരിക്കുന്നു. രാത്രി ബുദ്ധിമുട്ടി എഴുന്നള്ളുമ്പോൾ പുറത്താണെങ്കിൽ ദുർഘടമല്ലേ? അതുകൊണ്ടു ഇനി അഞ്ചാറു ദിവസം കഴിഞ്ഞിട്ടുമതി.

കോമര—എന്നാലങ്ങിനെയാട്ടേ. (എന്നാലിംഗനം ചെയ്തിട്ടു, വിചാരം)

ഇഷ്ടമെഴുന്നിവളൊടുവേർ
പെട്ടീടാതെന്നമൊത്തുവിഹരിപ്പാൻ
കഷ്ടംമമതലയിലെഴ
ത്തിട്ടില്ലല്ലോവിരിഞ്ചനവിടാകീ 38
മംഗളയായിടുമിവളിൽ
തിങ്ങളിതങ്ങഞ്ചുകൊണ്ടുകൊണ്ടാടി
ഇങ്ങിനെയൌവനമഴകിനൊ
ടെങ്ങിനെതള്ളിച്ചയോടുതടവിയഹോ 39
അഴകിഴകുന്നിവളാമി
പ്പുഴകവിയേയൌവനാഖ്യമലവെള്ളം
ഒഴുകുന്നുണ്ടതിൽമാനുഷ
മിഴികരിമീനങ്ങളുണ്ടുമുഴകുന്നു 40
വമ്പൊടൊരാനമദിച്ചിവൾ
മുമ്പതിൽനേരിട്ടുടത്തെതിത്താലും
സമ്പ്രതിനില്ക്കില്ലിവളോ
ടമ്പുംചോരത്തിളപ്പിതമ്പമ്പോ 41
മുന്നംഞാൻതൊട്ടനാൾതൊട്ടിവൾമുലവലുതാ
യോപമാനക്രമംഹാ
സന്നംപാത്താൽമണിച്ചൃതണിമലർമുകുളം
പമ്പരംപന്തുപിന്നെ
ചിന്നംപൊന്നുകുലപ്പൊങ്കലശമരിയൊരാ
നത്തലക്കുന്നുസാക്ഷാൽ
പൊന്നുംകുന്നേവമായിന്നലെയിനിയുമിതെ
ന്തുക്കുവദ്ധിക്കുമാവോ! 42

(പ്രകാശം) ഞാൻ പിന്നോടൊന്നു ചോദിക്കട്ടേ.

കുഞ്ഞി—എന്തെങ്കിലും ചോദിക്കാമല്ലോ. ഈ വിശ്വാസത്തിന്റെ അവസ്ഥകൾ അങ്ങിനെയല്ലേ വേണ്ടത്.

കോമര— വിധിതാൻ ഭാരതിയോടും
വിധുലക്ഷ്മിയൊടും പുരാരി ശിവയോടും
വിധിയൊടുയോജിച്ചപ്പൊഴമാ
വിധമിഹ ഞാൻ നിന്നോടിന്നു ചേർന്നില്ലേ 48

കുഞ്ഞി—(പുഞ്ചിരിയോടുകൂടി) അതിനെന്താണു സംശയം. നമ്മുടെ ദേഹം രണ്ടാണെന്നു മാത്രമല്ലേയുള്ളു.

കോമര—അങ്ങിനെ പറയൂ—നമ്മൾ തമ്മിലുള്ള ഈ യോജിപ്പിന്റെ അവസ്ഥകൾ നാം തന്നെ വേണം നിനക്കു സംബന്ധം. അതു നിനക്കു സമ്മതമാണോ?

കുഞ്ഞി—അല്ലാ, ഇവിടുന്നിപ്പോൾ സംബന്ധമല്ലേ—അടിയനങ്ങിനെയാണു വിചാരിച്ചിരുന്നത്.

കോമര—സംബന്ധം തന്നെയാണെന്നു വെച്ചോളൂ—എങ്കിലും തറവാട്ടുകാരാരും അറിയാതെ കണ്ടല്ലേ ഇപ്പോൾ എന്റെ വരവ്.

കുഞ്ഞി—അതല്ലെയ്, അമ്മയും ചേച്ചിയും മററും അറിഞ്ഞിട്ടുണ്ട്.

കോമര—അതുകൊണ്ടായില്ലല്ലോ, മറക്ക വേണ്ട— നിങ്ങൾക്കൊക്കെ സമ്മതമാണെങ്കിൽ ഉടനെ തന്നെ കഴിച്ചുകളയാം.

കുഞ്ഞി—ഇവിടുന്നങ്ങിനെയുറച്ചാൽ വളരെ സന്തോഷം. അടിയൻ ഇവിടുത്തെ തന്നെ വിശ്വസിച്ചിരിക്കുന്നു.

കോമര—അങ്ങിനെ തന്നെ, നാം ഉറച്ചു. വേഗത്തിൽ അതിനു ശ്രമിച്ചുകൊള്ളാം.

വേലു—(പ്രവേശിച്ചിട്ടു) ചോട്ടിലാരേയും കാണാനില്ല. എഴുന്നള്ളത്തിനു നല്ല തരമാണു്.

കോമര—എന്നാൽ നീയീസാമാനങ്ങളെല്ലാം എടുക്ക.

വേലു—(സാമനങ്ങൾ എടുക്കുന്നു)

കോമര—(വിചാരം)

വിണ്ണോർനാഥൻെറവീടിന്നൊരുവിലപിടിയാ
താക്കിടുംഢീക്കൊടിന്നീ
വണ്ണംശോഭിക്കുമിപ്പൊന്മണിയറയിലൊളി
ച്ചിപ്പൊൾഞാനിപ്രകാരം
കണ്ണിന്നാനന്ദസാരാമൃതലഹരിയതായ്
മിന്നുമിത്തന്വിയാളെ
തിണ്ണംപ്രാപിച്ചതോർത്താലൊരുസുകൃതവിശേ
ഷോദയംമേദുരംമേ 44

പൊന്നോളംശോഭയുള്ളിപ്പുതുതനുതരളാ
പാംഗശൃംഗാരഹാസം
കുന്നോളംപോന്നകൊങ്കത്തടമധരമിളം
ചില്ലിനൽപ്പല്ലിതെല്ലാം
ഇന്നോളംപാർത്തുപാർത്താസ്മരകടുകനലേ
റുള്ളുടൻവെന്തുവെന്തീ
യെന്നോളംബുദ്ധിമുട്ടീട്ടിനിയൊരുവനുമി
ല്ലിത്രിലോകത്തിലോർത്താൽ 45

(എന്നു കോമരും വേലുവും പോയി)

കുഞ്ഞി—(കവച്ചിയിന്മേൽ ഇരുന്നുംകൊണ്ടു) ഈ പിശുക്കൻ രാജാവിനെ വെച്ചുകൊണ്ടിരുന്നിട്ട് എന്താണ് കാൎയ്യം. ഈ അഞ്ചു മാസത്തിനകത്തു പറയത്തക്കതായിട്ട് ഒന്നുംതന്നെ തന്നിട്ടില്ല.

പാരാതഞ്ഞൂറുറുപ്പികയൊരുമണിപതക്കം
പത്തുനാനൂറുറുപ്പി–
ക്കീരാജൻനാത്തുമൂക്കുത്തികളിരിപതുവിൽ–
ക്കാശുകൊണ്ടൊരുനൂലും
നൂറുംനൂററമ്പതുംരൂപയിലഴകെഴുമീ
മോതിരംരണ്ടുചോപ്പും
വൈരക്കല്ലുംതരുങ്ങീട്ടിവചിലതിവിടെ–
ത്തന്നുവെന്നൊന്നുചൊല്ലാം. 46

എന്നേകഷ്ടമൊരെട്ടുരാത്രിയിടവി–
ട്ടിട്ടുംകുറേരൂപയാ–
യിന്നേകട്ടെയതൊന്നുറുപ്പികയതാ–
യഞ്ഞൂറതെന്ന്യേപരം
എന്നിഷ്ടത്തിനുനല്കിയില്ലിവകൾവി–
ട്ടോത്താലതിശ്രേനൃപൻ
തന്നിട്ടുള്ളുനിനക്കിലെന്തൊരുപിശു–
ക്കാണേകൊടുക്കാനഹോ! 47

നൃപാലൻമയങ്ങീടുമാറുള്ളകള്ള–
ത്രപാലംബലീലാവിലാസങ്ങളാലേ
കപാലംമറിക്കാമിനിക്കായവങ്കൽ
കൃപാലേശമെന്തിന്നുചിന്തുന്നുചിത്തേ. 48

സ്തനമൊട്ടുകൊതിച്ചുനാട്ടിലുള്ള-
ജ്ജനമൊട്ടുക്കിനിവന്നിടുന്നമുമ്പേ
ധനമൊട്ടിവനോടുതട്ടണംക-
ന്ദനമൊട്ടമ്പതുവിട്ടുവിഡ്ഢിയാക്കി. 49

ആട്ടവേണ്ടില്ലവമ്പവൃത്തമടിയിലൊരാ
ളേറെനാൾചെന്നുമാന്തി-
ക്കോട്ടയെന്നാൽക്രമത്താലടിപുഴകിവീഴും
തിണ്ണമവ്വണ്ണമിപ്പോൾ
കൊട്ടേലിട്ടാട്ടിഞാനീയരചനടയനെ-
ല്ലിപ്പടിച്ചോടുകാട്ടി-
പ്പോട്ടെപോപുല്ലിതെന്നായൊടുവിൽവിടുവനെൻ
പഥ്യമിവിത്തമല്ലോ. 50

(അണിയറയിൽ) നാരായണ കിട്ടണോ, നാരായണ കിട്ടണോ-

കുഞ്ഞി—(കേട്ടിട്ട്) ഓ, ചെറിയ മുത്തശ്ശിയുടെ വരവാണ്. ഇതിനെ കാലത്തു കണ്ടാലന്നു കഞ്ഞി കിട്ടില്ല. ഇതിൻെറ ആകൃതിയോ പ്രകൃതിയോ അധികം വിശേഷമെന്നു സംശയമാണ്. രണ്ടും തകൃതിതന്നെ-

കോന്ത്രമ്പല്ലാക്കുറുമ്പൻതലവിറകൊറുകൊ-
ക്രക്കരച്ചേങ്ങലേത്താ-
പ്പുഞ്ചിക്കള്ളാഭിചാരപ്പണികൾദൂരദൃ-
ഷങ്ങൾക്കുന്നൾക്കനട്ട്
ചന്തിത്താഴത്തുടപ്പീനടവടിവടിനൽ
കൊട്ടുകാലീരവേശ്യാ

തന്നുച്ചൊല്ലീവകക്കോപ്പടയചെറിയമു
　　ത്തശ്ശിയത്യുഗ്രമൂത്തി. 51

വലിയ മുത്തശ്ശിയെ വിചാരിച്ചാൽ ഇതു കുറെ ഭേദമാണ്.

ബഷ്പിത്തംവാശിവാദ്ധ്ക്യമൊരവകടവാ-
　　ക്കേററമൂററംമുറുക്കി-
ച്ചപ്പുംശബ്ദങ്ങൾചപ്രത്തലവിറചെരചീ-
　　ങ്കണ്ണുവാവട്ടിവഴ്ഷി
അപ്പക്കാൽമന്ദുമോന്തയ്ക്കൊരുമറുദുരദ-
　　ഷ്ടീഷ്യദേഷ്യംമഹാകാ-
മഭ്രാന്തിത്യാദിയൊത്തീവരണവലിയമു-
　　ത്തശ്ശിവല്ലാത്തതാണേ! 52

(അനന്തരം ചെറിയമുത്തശ്ശി പ്രവേശിക്കുന്നു)

ചെറിയ—എടി കുഞ്ഞികുത്തി, ഇഞ്ഞോത്തൊങ്ങി വാടി പെണ്ണേ, നീ യെന്താണ്ടി നേരം ഉച്ചയായിട്ടും കുളിക്കാണ്ടു മാളിമ്പുറത്തമ്മയായിരിക്കണത്. നെൻെറ തോന്ന്യസം കൊറെ ഏറുണലോ-ഇഞ്ഞോത്തു വാ; നിണക്കിന്നു തല്ലിൻെറ മമ്മന്ത്രമാണ്.

കുഞ്ഞി—(അടുത്തു ചെല്ലുന്നു.)

ചെറിയ—എന്താണ്ടി ഇത്രനേരം ഇതിൻെറ മോളിൽ ചെയ്യത്-നിണക്ക് താഴത്തുവന്ന് വല്ല പണിയെടുത്താൽകയ്യിന്മലെ വള ഊരിപ്പോവോ? ഇത്ര അശ്രീകരം കെട്ടത് ഇവിടെവന്നു തീർന്നുലോ!! കുറാന്ന് ഈ തറവാട്ടിൽകുരുത്തം പിടിക്കാത്തത്? ഇതിനെ എത്ര

ശകാരിച്ചാലും ഒരു പഌോല്യ—ഇതാ ഇതൊരു നാണം കൂടാണ്ട് ഒരു നത്തിനേപ്പോലെ ഇളിച്ച നിക്കണു— ഈ ചൂലിൻെറ എളിക്ക് ഈ വടികൊണ്ടൊന്നു കൊടുത്തെങ്കിലോ—

കുഞ്ഞി—(വിചാരം)

ഇതിൻെറനാക്കൽക്കടമായവജ്ര—
മതിൻെറപൊട്ടോവിഷവൃക്ഷമൊട്ടോ
ദുരതിക്രമംവാക്കിതുകേൾക്കവയ്യി
മുതുക്കിചാവില്ല്യയമൻമറന്നോ? 53

ചെറിയ—എന്താണ്ടി നീയ്യു മിണ്ടാണ്ടെ നിക്കണ്. പോ, വേഗംപോയി കുളിച്ചുവാ—

(എന്നു രണ്ടുപേരും പോയി)

* * * * * * *

എമ്പ്രൃത്രിക്കേററമൂററംതടവിനധരണീ
പാലനല്ലെങ്കിലാഢ്യൻ
നമ്പൂരിപ്പാടതല്ലാതണയുകിലൊരുന—
മ്പൂരിസമ്പത്തുവേണം
അമ്പോടല്ലെങ്കിലുദ്യോഗമൊടെഴമൊരുവൻ
തള്ളമാരിപ്രകാരം
മുമ്പേതന്നേവിചാരിച്ചമരുമൊരുമഹാ
കന്നാകുംകലാശം. 54

മിന്നുംമാണിക്യദീപംപുതുരതിമുതിരാൻ
തൈലമോലുംവിളക്കാ

ണ്ണെന്നോർത്തുതീടിനാനപ്പൊഴുതുപൊടിയക-
ന്നൊന്നുകൂടിത്തെളിഞ്ഞു
അന്നേരത്തങ്ങുഭ്രൂഷാരുചിരരുചികല-
ന്നാനനം താഴ്ത്തി നാണി-
ച്ചെന്നെക്കൈവിട്ടുപോയ്നിന്നിതുമറവിൽമന്നി
ശ്രീകവാടേനവോഢാ. 55

ശൃംഗാരസാരമൊഴുകീമിഴിരണ്ടിലുംന-
ല്ലംഗാഭതന്നിൽമുഴുകീമനുജാക്ഷമത്സ്യം
ഇങ്ങാക്കതാണൊരഴകീമകളോളമിപ്പോൾ
മങ്ങാതെകണ്ണുകഴുകീടണമൊന്നുകാണ്മാൻ 56

ധാത്രിക്കുമേൽതിലകമായ്വിലസുന്നപൊൻപൂ-
ഗാത്രിക്കുനല്ലനവയൌവനകാലമായി
കീർത്തിക്കുകീഴമരിയാദകഠംപോലൊരാളു
രാത്രിക്കുവേണ്ണമതിനോരുവിനാഴുവേണ്ടു. 57

മുട്ടോളമായിതലയുംതരമൊത്തതാണ്ടാർ
മൊട്ടോളമായിമുലയുംതനുവുംമിനുങ്ങി
ഒട്ടോളമൊത്തുപുരികംപുരുഹൂതഹർമ്മ്യ
ത്തട്ടോളമെത്തിമകൾതൻപുകളുത്രപൊങ്ങി. 58

ഉരുണ്ടുനന്നായ്മുലനീണ്ടിരുണ്ടു
ചുരുണ്ടുപിന്നെത്തലമോടിയൊക്കെ
വരേണ്ടതെല്ലാമിഹവന്നുപെണ്ണു
തിരണ്ടുതീണ്ടാരിതുടങ്ങിയല്ലോ. 59

പാരംചടച്ചുനടുഭംഗിയൊടുംനിതംബ-
ഭാരംതടിച്ചുഗുണമൊക്കിലൊക്കെയായി

മാരൻചൊടിച്ചുമലരമ്പതയച്ചുമർത്ത്യ-
ന്മാരും ചെടിച്ചുമകളാം മകരാക്ഷിമൂലം. 60
ഞെതാവില്ലിവിടെപ്പാപ്പീ ശതായുരിതിഹേസഖേ!
മതിയായപഴഞ്ചൊല്ലുണ്ടതാവാനാണസംഗതി. 61

ചൊല്ലൊണ്ടും തൃക്കാക്കര
യപ്പൻ താന്തന്നെവേണമെന്നാണ്
താല്പര്യം മമചിത്തേ
പാപ്പീ! നിൻപക്ഷമേററമെന്താണ്? 62
കണ്ണുകൾ ചീമ്പിശ്വാസം
തിണ്ണം പോവാത്തമട്ടിലീവണ്ണം
പൊണ്ണചിരിച്ചുചിരിച്ചൊരു
പെണ്ണാകല്ലേഭവാനതിനേരം. 63
കൂനമ്മൽക്കരുപോലി
സ്ഥാനത്താക്കോമർവന്നുകൂടീടിൽ
ആസനവും പായയുമി-
ല്ലാസകലം കൂടി നല്ലകൂത്തായി. 64
ഇത്തൃക്കാക്കരയപ്പനെന്നുപലരും
വർണ്ണിച്ചുവർണ്ണിച്ചുലോ-
കത്തിൽക്കേട്ടുതുടങ്ങിനന്നെവല്ലരെ-
പ്പണ്ടെക്കപണ്ടേതരം
ഇത്രേചെന്നിട്ടവെന്നതുണ്ടുകിഴവ-
ച്ചാരായിരിക്കുന്നിതാ
പത്തോ സംശയമെന്നിലും തിരുവയ-
സ്സേറീട്ടമേററാം ദൃഢം. 65

ഉൗശാമ്പിവാരർതന്റെയു മാശയംകേട്ടതില്ലയോ
മോശംമോശമിവക്കെള്ളാരാശാൻതാനുംസസേമിര. 66
നലമൊട്ടകേൾക്കണമാററി
ങ്കലെമൂപ്പിൽത്തമ്പുരാനതായീടിൽ
പലഗുണമുണ്ടാമിവിടെ
ച്ചിലവിനുകിട്ടുംധനങ്ങൾധാരാളം. 67
ബ്രഹ്മാവീയിവരെതീത്തനമ്മണ്ണെവിടെയുള്ളതോ (ശ്രോ.
ചെമ്മേശീമയിൽനിന്നിന്നുസമ്മോദാൽസംഗ്രഹിച്ച
അതുവേണ്ടവിടെക്കുഭാൎയ്യമാരു
ണ്ടതിരാഗത്തൊട്ടരണ്ടുമൂന്നിടാനും
അതിലൊന്നിതുമെന്നഭാഷയാകും
പ്രതിപത്തിക്കുറവായിവന്നുപോകും. 69
മാമകപക്ഷംചൊല്ലാ
മാമെങ്കിൽസ്വീകരിപ്പാനെല്ലാരും
കോമളനാകിയകുഞ്ഞി
ക്കോമരുമതിയേകടന്നുപോകട്ടെ. 70

---

# പ്രച്ഛന്നപാണ്ഡവം.

## നാടകം.

വില്ലോൽപൊട്ടിച്ചുവേട്ടോരവനിജയെഹരി
ച്ചോനെവെന്നൊന്നുകൂടി
ത്തെക്കോട്ടെക്കഭേചസിച്ചിട്ടരുളിനഭഗവാൻ
ജാനകീജാനിരാമൻ
തൃക്കണ്ണിൻകോണിലോലുംകരുണയൊടൊരുനോ
ക്കിന്നുനോക്കിക്കടാക്ഷി-
ച്ചുൾക്കൊള്ളുംമാലൊഴിച്ചങ്ങുടനുപരിഭവാ
ന്മാക്കുഭാഗ്യംതരട്ടേ. 1

അത്രതന്നെയുമല്ല,

ചീത്തോലുംഗംഗചീറുംഫണിചിടയിലിളം
തിങ്കൾചിററുംപുലിക്കു-
ള്ളാത്തോലുംശ്ശൂലംഘണ്ടാഭയവരമഴുമാൻ
ഭിണ്ഡിപാലംകപാലം
മേത്തോലുംഭൂതിഭൂഷാദികളിവകളൊട്ടും
പോരപോരീശനാകു
ഞാത്തോലുംവേണമമ്മാതിരിവിലസണമെ
ന്നുൾക്കളേമക്കളോട്ടും. 2

അതു മാത്രമല്ല,

പാരാതേരണ്ടുപൊൻപൂവടയിൽനടുവിൽമൃ
    ലത്തടംപിന്നെമോളിൽ
പോരാട്ടംരണ്ടുപൂമൊട്ടതിനുപരിലസൽ
    പല്ലവത്തെല്ലിവണ്ണം
താരുണ്യത്തള്ളൽകൈക്കൊണ്ടരുണരുചിയൊടാ
    സ്ഥാണുമേൽചുററിമിന്നും
കാരുണ്യോല്ലാസദിവ്യാഞ്ചിതകനകലതേ!
    ദേഹിമേദേഹസൌഖ്യം 3

എന്നുമാത്രമല്ല,

മുന്നൂറുകൊട്ടമലർനല്ലവിലൊന്നിതൊക്ക
ത്തിന്നൂറുമുൽക്കുത്തുകമാക്കടവഡ്ഢിയാട്ടി
സ്കന്ദന്റെപൂർവ്വജ!കനിഞ്ഞുകിതച്ചുമങ്ങി
വന്നെന്റെമുമ്പിൽവിലസീടലസീടൊലാനീ 4

ഇത്ര തന്നെ പോര,

പയ്യപ്പൈക്കുട്ടിതന്നെപ്പുരിചിന്നൊടുപിടി
    ച്ചുന്തിനീക്കീട്ടുതുള്ള
പ്പയ്യിൻകാൽക്കുളടണഞ്ഞിട്ടുകിടവിടവിടെ
    ത്താൻ പതുക്കെത്തലോടി
തയ്യാറായ്മുട്ടുകുത്തിത്തദനുമുഖമുയ
    ർത്തിച്ചുരത്തുംനറുംപാ-
ലയ്യാമുട്ടിക്കുടിക്കുംപശുപശിശുപദം
    കേവലംമേവലംബം 5

ഇത്രമാത്രവുമല്ല,

മാതംഗീദേവിതാനുംമമഗുരുവരനും
മാന്യനാകുംപിതാവും
മാതാവുംമാമലപ്പെൺകൊടിയുടയൊരുമ
കണ്ണനുംകണ്ണനുംമേ
ആതങ്കംവിട്ടനേകംകൃതികൾതകൃതിപാ
ടീടുവാൻതാങ്ങിടട്ടേ
ചേതംചെററന്തവക്കുള്ളതുഗുണമിവനോ
ടെല്ലതൊന്നല്ലതാനും 6

(നാന്ദ്യന്തത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു)

സൂത്ര— ബിംബനിഭാധരി!ഭീമകു
ഡുംബിനി!ഭൂതൽകുമാരിസുകുമാരി!
അംബ!ഖലാചലിനാശിനി!
കംബുഗളേ!കൈതൊഴുന്നുപദയുഗളേ 7

(വിളക്കത്തേക്കു നോക്കീട്ട്) വിളക്കു കെട്ടുപോയേക്കുമോ? കാററു വല്ലാതെ വീശുന്നു.

വയ്യോക്കാൻതന്നെദൃഷ്ടിചകമുഖകറിനോൽ
കണ്ടകക്രൂരദാരു
ത്തയ്യൊക്കെത്താൻതകത്തങ്ങിളകിമദമിയ
ന്നങ്ങുമിങ്ങുംചരിക്കും
മെയ്യാക്കുംകാഴ്ചയിൽകണ്ടറിയുകകഴിയാ
താശുദോൽഭൂതഭീമ
ക്കയ്യൂക്കംബാ!ജയിക്കുന്നിതുജഗദഖിലോൽ
കൃഷ്ടനിഷ്കൃഷ്ടയോടും 8

ആവൂ, കാററു കുറഞ്ഞു; വിളക്ക നല്ലവണ്ണം തെളിഞ്ഞു. (നാലുപുറത്തും നോക്കീട്ട്)

തെളിവൊടുതിരുവൈരാണി
ക്കുളമെഴുമീശോത്സവങ്ങളം കണ്ടിടുവാൻ
വിളിപ്പെടുമീവിദ്വാന്മാ
രിളകിവിളങ്ങുംസദസ്സിതസ്സുലഭമോ!! 9

എന്നുടെകോപ്പൊന്നിവരുടെ
മുന്നിടമതിലൊന്നുകാട്ടിയെന്നാകിൽ
ഇന്നുടനിവർസമ്മാനം
തിന്നിടുമതിനാലെനിക്കസന്മാനം 10

(ഉത്സാഹത്തോടുകൂടി)

അയ്യാരണ്ടുമിഴാവടിച്ചുഴകിൽന
മ്പ്യാന്മാരുതായമ്പക
ക്കയ്യോരോന്നുതകത്തിടുന്നിടയിലായ്
നങ്ങ്യാരുരംഗാന്തരേ
പയ്യേക്കൈമണികൊട്ടിമുണ്ടതിലിരു
ന്നക്കിത്തചെല്ലുന്നതു
ണ്ടയ്യേ!കേൾക്കിലറച്ചുതുപ്പുമതിതി
ന്നംഗത്തിലൊന്നാൺപോൽ 11
വത്തുളംപെരിയതാളശൃംഗതകിൽ
കാളമാത്തിമിലകാഹളം
മദ്ദളംമുരളിവേണുവീണകളി
ടെക്കുശംഖുകളിടക്കുകൾ

ഒന്തിളംകുഴലിവററവെച്ചപൊടി
പാററീടുന്നതിഹകേട്ടരം-
ഗത്തളത്തിലിവർശേഷമൊക്കെനിര
സിച്ചെഴുന്നിതുരസിച്ചഹോ 12

(അണിയറയിലേക്കു നോക്കീട്ട്) ഹേ, ഹേ, ഇവിടെ വ
രു, ഇവിടെ വരു.

നടി—(വന്നിട്ട്)ഇതാ ഞാൻ വന്നിരിക്കുന്നു. അങ്ങുന്നു
എന്തിനാണെന്നെ വിളിച്ചതു്?

സൂ—മറെറാന്നുമല്ലമഹിമാവെഴുമിസ്സദസ്സിൽ
പററുന്നതാകിയൊരുനാടകമാടിടേണം
തെററിന്നശേഷമണയാത്തതിലൊന്നുവേണം
തെററെന്നുവേണമതിനാണതിനേതുവേണ്ടു 13
പ്രാണാവസാനമതിൽമുമ്പൊരുദിക്കിൽവെച്ചു
ചേണാൎന്നനമ്മുടെയവിദ്യകൾവിദ്യുദാഭേ!
കാണിസ്സുകാട്ടണമതെങ്കിലതിസ്സദസ്സി
ലാണൊന്നുവേണ്ടതിതുപോലെസമാജമുണ്ടോ? 14
മലയാളികൾക്കുരസമേററമേശുവാൻ
മലയാളഭാഷയതിലുള്ളനാടകം
മലയാതെനീപറകനല്ലതൊന്നു; പൊൻ
മലയായെതിൎത്ത മുലയായനായികേ! 15
ഒന്നാമതക്കവിരസജ്ഞനതായിടേണം
തന്നാടകേ നവരസങ്ങളുമൊത്തിടേണം
നന്ദ്യാനവീനതരമാകണമാകമാന
മൊന്നാന്തരത്തിലതിമേത്തരമായിടേണം. 16

നാടകമിവിധമൊന്നീ
നാടകമതിലേതുചൊല്ലൂശുകവചനേ!
നാടകമോർക്കുകയല്ലോ–
നാട്യകവേദനംനമുക്കമതിവദനേ! 17

നടി—ഈ കാര്യത്തിൽ ഞാനെന്താണു പറയേണ്ടതു? അങ്ങുന്നു തന്നെ നിശ്ചയിച്ചു കല്പിച്ചാൽ മതി.

സൂത്ര—ഞാൻ ഒന്നു നിശ്ചയിച്ചിട്ടുണ്ട്. അതായാൽ മതിയോ?

നടി—ഏതാണെന്നറിയാതെ ഞാൻ എങ്ങിനെയാണെന്റെ അഭിപ്രായം പറയുന്നത്?

സൂത്ര— എന്നാൽഞാൻപറയാംകേൾക്ക
നന്നായ്ക്കേട്ടാശുനിന്മതം
ചൊന്നാലും; ചൊല്ലെഴുന്നോരു
പൊന്നാളികദളേക്ഷണേ! 18

അച്ഛന്നസൽക്കവിസുവെണ്മണിയായിടുന്നോ–
രച്ഛന്നവെണ്മണിമഹൻമഹനീയശീലൻ
സ്വച്ഛന്ദമോർത്തുകൃതിചെയ്തഥകാഴ്ചവെച്ചാ
പ്രച്ഛന്നപാണ്ഡവമതാണമൃതാണതോർത്താൽ 19

അനവധിയനവധികേരള
ജനഭാഷാനാടകങ്ങളുള്ളവയിൽ
ഇനിയൊന്നില്ലിതിൽമുമ്പായ്
മിനുമിനുസംമീഞ്ചലാക്ഷിമിളിതരസം 20

അതുകൊണ്ടതുതന്നെവേണമെന്നെൻ
മതികൊണ്ടിങ്ങിനെനിശ്ചയിച്ചു; നിന്റെ–

മതമിങ്ങിനെയല്ലയെങ്കിലോ, സ
മ്മതമിങ്ങുമദിരാക്ഷി! മാറുവാനും 21

നടി—അല്ലാ, വെണ്മണി മഹൻനമ്പൂതിരിപ്പാട്ടിലേക്കു കവിതയുണ്ടോ?

സൂത്ര—കഷ്ടം, കഷ്ടം.

കോടക്കാർവേണി! കളിത്ര-
ച്ചോടാണോഹന്ത നിൻകഥ
പ്രൌഢസൽക്കവിയാണിന്നി
ക്കേടകന്നോരച്ഛസൂരർ 22

നടി—എന്ത്, അങ്ങിനെയാണല്ലെ. എന്നാൽ അച്ഛനും മകനും ആകുമ്പോൾ കവിതയ്ക്കു് ആരാണു മുമ്പൻ?

സൂത്ര—അങ്ങിനെ ചോദിക്കരുത്.

കണ്ടിക്കാർകബരീഭരേ! കളലസ
ന്മാധുര്യമുള്ളോരുകൽ
ക്കണ്ടെക്കട്ടയിലൊന്നു രണ്ടുമുറിയായ്
പൊട്ടിച്ചുവെച്ചിട്ടതിൽ
രണ്ടു കൂട്ടകിൽനല്ലതേതിതികട
ന്നാഹന്ത ചോദിക്കുമോ
രുണ്ടോ കേളിതുപോലെയാണു കവിത
സ്സീരണ്ടുപേരും പ്രിയേ! 23

അതുകൊണ്ടു ഒട്ടും തന്നെ സംശയിപ്പാനില്ല.

വാണീവൈഭവമേറിടുന്നസുമഹാ
നാകുംമഹൻവെണ്മണി

ക്ഷോണീനിർജ്ജരനിർമ്മിതംസുലളിതം
മാധുര്യവീര്യാന്വിതം
എണീശാബദളാക്ഷി! നല്ലരസമു
ണ്ടൊന്നിങ്ങതാടീടണം
താണീടാതെവെളുത്തതാക്കിടുവതാ
ണീനാടകംനാടകം 24

നടി—ഓഹോ, അങ്ങിനെതന്നെ ആവാമല്ലോ. എങ്കിലും ഞാൻ ഒന്നുകൂടി ചോദിക്കട്ടെ. അച്ഛൻ നമ്പൂതിരിപ്പാട്ടിലെ കവിതകൾ പലതും ഞാൻ കേട്ടിട്ടുണ്ട്. ഇദ്ദേഹത്തിന്റേതൊന്നും കേട്ടിട്ടില്ല.

സുലളിതമധുരാത്ഥശയ്യ പിന്നെ
സ്സുലഭതയെന്നിവകൊണ്ടുരണ്ടുപേരും
തുലതപെടുമതെന്നുറപ്പിനിക്കൊ
ന്നലംഘ്യമതേ! തവവാക്കതൊന്നുതന്നെ 25

ധാരാളമായ്ധവളരത്നമഹാൻമഹാനും
ത്താരാജ്യമുന്നതകുതൂഹലമോട്ടുകൂടി
ഓരോന്നുതീക്ഷ്മൊരുതൻകൃതിയൊക്കെനന്നായ്
ത്തീന്നിട്ടുമോ? ചിലതിടക്കിഹ ചീർത്തയാമോ? 26

സൂ—എന്താണായതിനിത്രസംശയമഹോ
തീർത്താൽവെടുപ്പാകുമ
ങ്ങന്തസ്സാരമിയന്നവെണ്മണിമഹൻ
നമ്പൂതിരിപ്പാടിന്
ചന്തക്കേടുകൾശോകങ്ങളിൽപിണയുമോ?
ചിത്രംസുധാരശ്മിതൻ

ചിന്തുംശോക്കൾ ചില പ്പൊൾനല്ലവിഷമായ്
വന്നീടുമോ വല്ലം ! 27

നടി— എന്നാൽ പ്രച്ഛന്നാപബന്ധവം തന്നെ ആട്ടേ, സംശയിപ്പാനില്ല. ഞാൻ പോയി വേണ്ട ഒരുക്കങ്ങളെല്ലാം ചെയ്ത ആട്ടക്കാരെ കൂട്ടിക്കൊണ്ടു വരാം.

സൂത്ര—അങ്ങിനെയാകട്ടെ.

നടി—(പോയി)

സൂത്ര—(നാലുപുറത്തും നോക്കീട്ട്) ഈ വസന്തവിലാസം വിശേഷം തന്നെ.

ആമോദത്തോടനേകവൃക്ഷലതികാ
ജാലങ്ങൾമാലററുപൊൻ
പൂമൊടിപ്പൂരധാടിയോടുപൂതായ്
പൂത്തുംതളിർത്തുംപരം
ആമോദംമനതാരിൽവന്നണയുമ
വ്വണ്ണം വിളങ്ങീടുമി
ക്കാമോദ്ദീപനകാലകാന്തികരളും
കണ്ണുംക വന്നീടുമേ. 28

എന്നുമാത്രമല്ല,

രസംതിങ്ങുംരമ്യപ്പൂതുമലരിളക്കാററുകൾസുധാ
രസംതൂകുംചന്ദ്രപ്രഭകളിവകൊണ്ടേറെവിലസി
ത്രിസന്ധ്യയ്ക്കുംമുങ്ങുംമുനികളെയുമമ്പിച്ചെഴുമൊരീ
വസന്തംവർണ്ണിപ്പാനസുരഗുരുവുംപോരഗുരുവും 29
ചിത്രംവസുന്ധരയിതിങ്കലെഴുംനരന്മാർ
വൃത്തംവസന്തതിലകത്തിലിതിങ്കലെന്തോ

കത്തിച്ചിടുംകരളുനംഗനതല്പനൃത്തം
തത്തിച്ചുടൻതരുണനാരെത്തകിടകംമറിക്കും 30

അത്രതന്നെയുമല്ല.

പാടുന്നുപഞ്ചമത്തിൽപരഭൃതമളിയ
ങ്ങൊറുപാടുന്നുശാഖി
ച്ചീടുന്നുചന്ദ്രദീപംയുവസുജനാനട
ന്മാർതിരശ്ശീലനീക്കി
ആടുന്നുസംഗഘണ്ടാദികളഥമലർമൊ
ട്ടമ്പനാംനട്ടുവൻകൊ
ണ്ടാടുന്നുവന്നന്നഞ്ഞിട്ടുഴൽമധുമധുര
ക്കാററിനാലാററിടുന്നു 31

അത്രതന്നെയുമല്ല,

മായംകൂടാതെകൂടുന്നൊരുമലർവനിതാ
മാനിതാമോദമോടും
കായശ്രീശോഭതേടുംസുമശരജനകാ
വസ്ഥചെന്നാസ്ഥയോടും
കായാമ്പൂക്കാന്തിയോടുംമധുപമധുരവേ
ണുസ്വനാഢ്യങ്ങളോടും
ന്യായത്തോടുംവിളങ്ങുന്നിതുമഹിമയോടും
മാധവൻബാധയെന്ന്യേ 32

ഇനി ഞാൻ വേണ്ട കാര്യം നടത്താൻ ശ്രമിക്കട്ടെ

(എന്നു പോയി)

പ്രസ്താവന.

(അനന്തരം ദ്വാരകയിൽ ശ്രീകൃഷ്ണനും ബലഭദ്രനും നാലു ബ്രാഹ്മണരും പ്രവേശിക്കുന്നു)

ബലഭദ്രൻ—രാഗദ്വേഷ വിഹീനരായൊരു ഭവാ-
നമാരെങ്ങുനിന്നാണതീ
നാഗദ്വേഷിരഥാലയത്തിലെഴുന-
ള്ളീടുന്നു കേട്ടെന്നിയെ
യോഗം കൂടിയടുത്തു നിങ്ങളെമുദാ
ഞങ്ങൾക്കു കാണ്മാൻ മഹാ
യോഗം വന്നതു നല്ലൊരത്ഭുതമമാ-
ണേതാണ്ടതേതാകിലും 33

കൃഷ്ണൻ—പരിചിനൊടു ഭവാന്മാൎക്കുള്ളതുക്കാല്പൊടിക്കി-
പ്പുരമതിലൊരിണക്കം വന്നമൂലം സമൂലം
പരമിഹ യദുവംശം ശുദ്ധമായ്ത്തീൎന്നു, ഞങ്ങൾ-
ക്കൊരു ശുഭമിതിലേറെപ്പാൎക്കിലെന്തിന്നിവേറെ

പൂമംഗലത്തുനമ്പൂതിരി—

ധന്യശ്രീധൎമ്മജന്മാദികളൊടുമൊരുമി-
ച്ചിത്രനാളും വസിച്ചും
തന്നിൽച്ചീൎത്തോരു സൌഖ്യത്തിനു കുറവു വരാ-
തങ്ങഹോ ഞങ്ങൾ വാണു
ഖിന്നിച്ചാർ പാണ്ഡവന്മാരിതു പൊഴുതതിനാൽ
ഞങ്ങൾ വൻ കാടു വിട്ടി-
ങ്ങൊന്നിച്ചാ നാട്ടിലേയ്ക്കായവരവർ തിരിയെ-
പ്പോണു കേളുണ്ണതെണ്ടി. 35

ബല—പാണ്ഡവന്മാരിപ്പോൾ ഭിന്നിപ്പാൻ എന്താണ സംഗതി? എന്തെങ്കിലുമാവട്ടെ.

ധന്യമഹാബ്രാഹ്മണരാ-
കുന്നമഹാന്മാർകളായനിങ്ങളുടെ
സന്ദർശനമതുകൊണ്ടി-
ങ്ങിന്നുമഹാസുദിനമെന്നുവന്നുദ്ധം. 36

ഞാൻ നിങ്ങളോടു വളരെയൊന്നും ഇപ്പോൾ സംസാരിക്കുന്നില്ല. എന്തെന്നാൽ—

ഉള്ളൊക്കംപടി യുണ്ടവന്നൊരടകി-
ട്ടാഞ്ഞിട്ടുമുണ്ണാതെക-
ണ്ടുള്ളോനങ്ങിലപിട്ടിടാഞ്ഞുമുഴലു-
രാകുന്നചെന്നിങ്ങിനെ
കള്ളംവിട്ടുകഥിച്ചിടുന്നവിധമാ-
ണിപ്പോളതിന്നാൽമുറ-
യ്ക്കുള്ളോരാക്കുശലങ്ങളേറെവളരെ-
ച്ചൊല്ലുന്നതില്ലിന്നുഞാൻ. 37

ഊനംചെററണയാതെപോയുരുസുഖം
കൈക്കൊണ്ടുമാദ്ധ്യന്ദിന-
സ്നാനംചെയ്തശനംകഴിപ്പിനഴകിൽ
സംലാപമെല്ലാമിനി
ആനന്ദത്തൊടുപിന്നെയാംമമകഴി
ച്ചേനുണ,തിൻക്ഷീണമീ
ഞാനല്പംനടനീത്തിടട്ടെ സഹജൻ
നില്ക്കുംസഹായത്തിന്. 38

ബാലകൃഷ്ണ!മടിയാതെലൌകികം
പോലവിപ്രരുടെഭക്ഷണാദികൾ
മാലകന്നിഹകഴിച്ചുകൂട്ടുകെ-
ന്നാലയംപ്രതി,ഗമിച്ചിടുന്നുഞാൻ. 39

(എന്നു ബലഭദ്രൻ പോയി)

കൃഷ്ണൻ— ജ്യേഷ്ഠന്റെ കഥയൊക്കെ ഇത്രയേ ഉള്ളൂ. പാണ്ഡവന്മാരുടെ വൎത്തമാനമൊന്നും വിസ്തരിച്ചു ചോദിപ്പാനിടയില്ല. അപ്പോഴക്കും പോകുവാൻ പരിഭ്രമമായി. ദുൎയ്യോധനാദികളുടെ വല്ല വൎത്തമാനമാണെങ്കിൽ എന്തു നിഷ്കൎഷയാണ്!

ക്രൂരോതീടുന്നതല്ലേ കുരുവുകൾപറവാൻ
പാണ്ഡവക്കൊട്ടുമില്ലേ
നേരോതാംനൂററുപേക്കാണവകടകപട-
ക്കൎമ്മതോപൊൎമ്മതല്ലേ
പാരാതെന്നാലുമെൻജ്യേഷ്ഠനു, തിരുമനമ-
ന്ധാത്മജന്മാരിലല്ലേ
ചേരാൻപാടുള്ളു മല്ലേറിടുമവനവിടെ-
യ്ക്കിഷ്ടനാംശിഷ്യനല്ലേ. 40

വൃമം— ഓരുമ്പോളൊന്നരയ്ക്കാമുരുതരമതിമാ-
ന്മാക്കമന്യക്കുമെന്ന-
ല്ലോരോരോപക്ഷപാതാദികൾജഗതിജനി-
ച്ചോൎക്കചീക്കുന്നതല്ലേ?
പാരംതൽകാൎയ്യമെല്ലാംപരിചൊടുപറയേ-
ണ്ടമ്മയെത്തല്ലിയാലും

പാരാതുണ്ടാകയില്ലേ പരമതുകന്തി-
ക്കൊണ്ടഹോ രണ്ടുപക്ഷം. 41

ആട്ടേ, അതെല്ലാമിരിക്കട്ടേ-

ഇന്നീലോകരിരിസ്സൃയുംപരിസരം
തന്നിൽഭവാൻനില്പും
നന്നീലൌകികമോർക്കിലെന്തുകഥയാ-
ണൊട്ടല്ലകഷ്ടംവിഭോ!
നന്ദ്യാലോകപതേ! നിരാമയമിരു-
ന്നാലുംമടിച്ചീവിധം
നിന്നാലോശരിയല്ലവല്ലവരുമെ-
ന്താണിന്നുകാണില്ലയോ. 42

കൃഷ്ണൻ—ആട്ടേ, ഇരുന്നുകൊള്ളാം. (ഇരിക്കുന്നു) നിങ്ങൾ പാണ്ഡവന്മാരെ വേർവിട്ടു പോരുവാൻ കാരണമെന്താണ്? വർത്തമാനമൊക്കെ കേൾക്കട്ടേ-

സുമംഗലം—

വിരിഞ്ഞീടുംമോദാൽവിരവിനൊടുവിശ്വംമുഴവനും
നിറഞ്ഞീടുംനിത്യൻ നിരതിശയനാംനിന്തിരുവടി
അറിഞ്ഞീടാതെന്തോന്നവനിയിലതീങ്ങങ്ങളഖിലം
മറഞ്ഞീടുന്നെന്തിന്നരുളുകിലതോഹോ! പറയുവൻ. 43

ധാർമ്മികത്വമുഖസൽഗുണങ്ങളാൽ
സാമ്യമററവർ ധർമ്മജാതികൾ
കാമ്യകാടവിയിലാണഹോ! ജഗൽ-
കാമ്യകായ! നിവസിപ്പതിപ്പൊഴും. 44

കൃഷ്ണൻ—(പുഞ്ചിരിയോടുകൂടി)

ഞാനീക്കാമ്യഫലങ്ങളിന്നെവിടെയു
ണ്ടെന്നല്ലചോദിച്ചതാ
മാധിയ്ക്കുണ്ടൊരുമാനവേന്ദ്രരെവിടെ .
പ്പോയെന്നതായല്ലയോ?
ആനക്കായ്ക്കുമുരച്ചിടുന്നസമയം
കൊള്ളാമതിന്നുത്തരം
ചേനക്കായ്ക്കുമുരച്ചിടുന്നവിധമാ
യങ്ങേപ്രസംഗംപരം 45

ഷ്ടമംഗലം —(വിചാരം) ഇതെന്തു കഥയാണ് ഇദ്ദേഹം അരുളിച്ചെയ്യുന്നത്. (പരിഭ്രമം നടിക്കുന്നു)

തൈക്കുന്നത്തക്കിത്തര് —

ഈനമ്പൂരിപറഞ്ഞതിൻപൊരുളറി
ഞ്ഞില്ലെന്നനാട്യത്തൊട
നീനമ്മോക്തികളെന്തിനേററമരുളി
ചെയ്യുന്നതയ്യോഹരേ!
ഊനംവിട്ടൊരുകാമ്യകായമൊഴിയി
ന്നങ്ങേക്കസംബുദ്ധിയാണ്

കൃഷ്ണൻ —ഏ്യ,നാമിക്കഥയോർത്തതില്ലശരി
തന്നേതെററുതന്നേമമ. 46

എന്തിനാണ് എന്നോടിങ്ങിനെ ഭംഗി പറയുന്നത്!

നേരിട്ടുനല്ലൊരുമുഖസ്തുതിതട്ടുവാനീ
പ്പാരെട്ടുമാറിലുമിളാസുരരെക്കണക്കേ
വേറിട്ടതില്ലൊരുവരുംമതിയാക്കിടേണ്ട
കേററ്റേമേനിയഹമോതുവനാട്ടെയാട്ടേ 47

പൂമം— സ്വാമിൻമുഖസ്തുതിയതല്ല ചരാചരാന്ത
ര്യാമിൻ!ഭവാനഖിലമങ്ങറിയാമതല്ലോ
കൃഷ്ണൻ—പൂമംഗലക്ഷിതിസുരാഗ്ര്യ!പരിഭ്രമിച്ചും
പൂമങ്ങിടേണ്ട യിവയൊക്കെയിരുന്നിടട്ടേ 48

അക്കിത്തര്— അല്ലാ, ഇവിടുന്നു ഈ പൂമംഗലത്തിനെ അറിയുമോ?

കൃഷ്ണൻ—ഞാനോ! ശിവശിവ!!
കണ്ടിങ്ങുതെല്ലൊരറിവല്ലിഹഞങ്ങൾതൻമന്
രണ്ടെന്നിരിയ്ക്കിലുമതിന്നൊരുജീവനാണ്
പണ്ടെൻറരമണിയയച്ചിഹവന്നുനമ്മെ
കൊണ്ടങ്ങുപോയ ജഗജ്ജില്ലിയതാണിതല്ലോ 49

അക്കി— ഉള്ളതുതന്നെ. ഞാനക്കഥ മറന്നുപോയി.

കോഴിമിററം—അതങ്ങിനെവരും.
പ്രായാധിക്യമതാണതീമറവികേൾ
നൽബാലപാഠങ്ങളെ
ന്തായാലെന്തുമറക്കയില്ലൊരുശിലാ
രേഖാപ്രമാണംഹൃദി
മായംവിട്ടുകിടക്കുമാവിധമിനി
പ്പററീടുമോ ഹാ!വയ
സ്സായില്ലേതവഷഷ്ടിപൂർത്തിവരുമീ
യായില്ല്യമായില്ലയോ? 50

കൃഷ്ണൻ—അത്രയേ ആയുള്ളൂ. കണ്ടാൽ അതിലധികം തോന്നും

മുതിരപ്പറമ്പ്—(അക്കിത്തരോടു)

അവരുടെകളിപിന്നെദ്ദേവകാൎയ്യങ്ങളുംമ
റിവകളഖിലമിപ്പോളേകദേശംകഴിഞ്ഞു
ജവമൊടിനിനമുക്കംപോകയല്ലേകളിപ്പാൻ

കൃ— എവരെവരുവിശേഷിച്ചിന്നിവല്ലോരുമുണ്ടോ?

വൃമം—ഉവ്വ്, അവരൊക്കെ കളിപ്പാൻ പോയി. ഞങ്ങൾ മാത്രമേ ഇങ്ങോട്ട കയറിയുള്ളു.

കൃഷ്ണൻ—ആരൊക്കെയാണ് വന്നിട്ടുള്ളത്?

അക്കി—വൃമംഗലം തന്നെ പറയു. ഞാൻ അവരെ എല്ലാവരേയും അറിയില്ല. എന്നുതന്നെയല്ല,

പാരാതിന്നുപരുങ്ങലാണപുനരെ
ന്നൊന്നിച്ചുവന്നുണ്ണിന
മ്പൂരാരൊന്നിനെയുംനിനസ്സിലറിയി
ല്ലീവൃദ്ധനെക്കാൺകലോ
കാരോന്നോടിയൊളിക്കമാസ്സുരകരെ
ക്കണ്ടന്നകുള്ളിടചിജ—
ന്മാരോടെന്തുകളിച്ചിടുന്നതു കന
പ്പിച്ചാണിരിപ്പിപ്പിടെ 52

കൃഷ്ണൻ—തരമോക്കാതിനിയക്കി
ത്തരുവിടപാൻവൃദ്ധനായൊരങ്ങെയ്ക്കു്
ഒരുവക മുലകുടിമാറാ—
ത്തൊരുകുള്ളക്കൂട്ടകെട്ടകറവാണേ 53

ആരൊക്കെയാണെന്നു വൃമംഗലംതന്നെ പറയു.

വൃമ—ഞാൻതന്നെ പറയാം. ഞങ്ങൾ നാലാളേയും കൂടി ഒരടിയായിത്തന്നെ പറയാം.

വല്ലേടം കോണിമിററം വടമനവടല്ലൂർ
കോഴിമിററം കൊളങ്ങ-
ഉല്ലാസൽപ്പൂളമിററം മംമിരിടിമം
പൂഴിമിററം പുഴമ്പ്രം
വല്ലൂർ, വല്ലക്കളം, മേത്തറയ്ടിതിരി മു-
ണ്ടൂരനമ്പൂരിമുണ്ടൂ
രില്ലത്താഢ്യൻ കഴിഞ്ഞില്ലിനിയുമിതൊരു
പട്ടാളമുണ്ടാളതോത്താൽ. 54

ചെമ്പൂർചെമ്പകമിററമാനമല
മററേടംമറിച്ചേടമു
ററമ്പൂർചെങ്ങഴിമിററമാട്ടുവല
പള്ളിക്കാടിളിക്കാട്ടിളി
കമ്പശ്ശേരികരിപ്പുറംമണൽകഴി
ച്ചോമാതിരിപ്പാട്ട തെ-
ക്കമ്പാടിന്നിയുമുണ്ടുകേൾക്കക കഴി-
ഞ്ഞില്ലാശ്ശുചൊല്ലാമഥം 55

കില്ലെന്ന്യപറയാംകിണക്കഴി കിഴ
ക്കില്ലം പുലിക്കാട്ടുതെ
ക്കില്ലം കൽക്കഴികാഞ്ഞിരപ്പടിപടി
ഞ്ഞാററില്ലമററിപ്പുറം
കല്ലന്തൂർകളരിപ്പുറംകൊടിപട
ക്കില്ലംപുളിക്കാടമു
ക്കില്ലംകേൾക്കഴിഞ്ഞതില്ലിനിയു
ണ്ടാളപ്പക്കളംപൊൽക്കളം 56

മേലില്ലംനടുവില്ലമേററുകരകീ
ഴില്ലംകിഴക്കേടമാ
ച്ചേലശ്ശേരികിഴത്തറച്ചെറിയസോമൻ
നെയ്യൂളംതൈക്കുളം
മൂലത്തൂർമുതിരപ്പറമ്പുമുത്തു വൂർ
മൂട്ടപ്പറമ്പക്കരെ
ക്കേല്പേരിന്നിയുമുണ്ടുകേൾക്കവിപുലം
വിസ്താപിതാസ്മാദികൾ 57
പൈക്കന്നംപാതിരിക്കാടടിമനകനക
ശ്ശേരിനമ്പൂരിതാനീ
ത്തെക്കന്നത്തുള്ളോരക്കിത്തരകണികഴത
ശ്ശേരിനമ്പൂരിപിന്നെ

കൃഷ്ണൻ—(പുഞ്ചിരിയിട്ടുംകൊണ്ട്) ഒന്നാന്തരം തന്നെ. കണികഴതശ്ശേരി_അങ്ങിനെയാണല്ലെ?

നമ്പൂതിരി—(ചിരിച്ചുംകൊണ്ടു്) അങ്ങിനെയായി.

കൃഷ്ണൻ—നേരം പോക്കാണ്. ആട്ടെ_പിന്നെ_പിന്നെ.

നമ്പൂ—വൈക്കംവേളപ്പാമ്പിൽചെറിയവലിയ
ചോമാതിരിപ്പാടൊട്ടക്കം
പൊയ്ക്കാടിങ്ങിന്നിയുംസാമ്പ്രതമറിയണമെൻ
കൂട്ടതായ്ക്കൂട്ടരുണ്ടേ 58
പുത്തില്ലംപുലിയൂർപുഴക്കടിപുലാ
ന്തോട്ടംപുലക്കാടതാ
പ്പുത്തില്ലംപഴയേടമക്കരമഠം
മാന്തോടമാന്തക്കുളം

വത്തിപ്പിള്ളിവെളിപ്പറമ്പുപുനര
ങ്ങിില്ലത്തുനമ്പൂരി,ഹോ
നൽത്തെററായ്മമപ്പതമംഗലമതാ
ണങ്ങില്ലമങ്ങോക്കണം 59
വയ്ക്കാടവാരിജവിലോചന! ഞാനഹോതി–
ററിക്കാട്ട കല്ലഴികനൽക്കഴി കാളിമിററം
തീക്കോട്ടുഭട്ടതിരി തൃപ്പലിയോട്ട പിന്നെ
നീക്കോട്ടുഭട്ടതിരി———

കൃഷ്ണൻ—ശിവ ശിവ,
(നില്ലെത്താഴംനിലത്തീവകശിവശിവനേ!!
നല്ലമാററിത്തമോരോ—
ന്നൊക്കെത്താൻചൊല്ലിടൊല്ലേപരമടനിവർത്തൻ
ഭ്രക്തിയുംപോക്കിടൊല്ലേ
ധിക്കൃത്യന്തംപെടുംദുർഘടമിവനിനിയെ
ന്തൊക്കെയോത്രപമില്ലേ
വയ്ക്കത്തെപ്രാതലാശ്ചര്യമൊരപകടവും
ദൈവമേകൈവരൊല്ലേ 60

പൂമംഗല———തെററിയിനിക്കതെററി 61
അല്ലിമംഗലവുംകേളതല്ലമംഗലവുംവിഭോ
കല്യമംഗലമൂത്തേയുണ്ടില്ലമംഗലമാക്കമേ 62
തിണ്ണംപാണ്ഡവരായ്പിരിഞ്ഞുതിരിയെ
പ്പോംഞങ്ങളിന്നീവിധം
തൊണ്ണൂററഞ്ചുജനങ്ങളുണ്ടിവിടെവ
ന്നിട്ടെൻററപിട്ടല്ലിത്

എണ്ണംപാക്കിലഹോ!!ശരാശരിയതാ
ണിപ്പോളൂണത്തിച്ചതീ
വണ്ണംതന്നെയതാണഞങ്ങളുടെയി
ല്ലപ്പേരുമെപ്പേരുമേ 63
എമ്പത്തേഴായിരത്തിൽപരമഹികൊരുതൊ
ള്ളായിരത്തോട്ടരണ്ടും
നമ്പൂരാർനന്ദിയോടിന്നലെയുമഥമിനി
ഞ്ഞാന്നുമായ്മന്ദമെന്യേ
വമ്പിച്ചീടുംവനംവിട്ടവരവരവർതൻ
നാട്ടിനായ്പ്പെട്ടുകെട്ടി
ക്കമ്പംകൈവിട്ടൊഴിച്ചാർനൃപവരരെമുദാ
നുഗ്രഹിച്ചുംഗ്രഹിച്ചു 64
കൃഷ്ണൻ — പിന്നെയൊരാളെവിടെപ്പോ
യെന്നുരചെയ്കെന്നൊടെൻെനമ്പൂരി
വൃമംഗ — ഇന്നശനപ്പിള്ളിപ്പൃഥാ
നന്ദനസവിധത്തിലുണ്ടൊഴിച്ചില്ല 65
കൃഷ്ണ — കുന്തീകുമാരരൊടുസമ്പ്രതിവേർപിരിഞ്ഞി
ങ്ങെന്തീമഹീവിബുധർനിങ്ങളൊഴിച്ചിടുന്നു?
സ്വാന്തേവനസ്ഥിതിയതിന്നുമുഷിച്ചിലായോ
കാന്താരമഗ്നിപിടിപെട്ടുകരിഞ്ഞുപോയോ?
വൃമ — വന്തീരാണ്ടായിപാത്താൽചരിചിനൊടുഞെരു
ങ്ങിപ്പിടിച്ചന്തരംഗം
വെന്തീടുംവണ്ണമയ്യോ!!വലിയൊരുവനവാ
സംവിലാസങ്ങളെന്യേ

കുന്തീപുത്രാദികൾക്കങ്ങിനിയുടയൊരു കൊ
ല്ലത്തെയജ്ഞാതവാസ
ച്ചെന്തീപ്പാഥോധിനീന്തിക്കയറുവതിനുപാ
രംവിചാരങ്ങളായി 67

അമ്പോടജ്ഞാതവാസത്തിനു പുനരധുനാ
ഞങ്ങൾപോകുന്നു വിന്നി
സ്സമ്പൂർണ്ണശ്രീവിളങ്ങുംസകലയതിമുനി
പ്രൌഢരുംത്രൂഢമോദം
നമ്പൂരാരുംപിരിഞ്ഞീടുവിനൊരുവരുമൊ
ന്നിച്ചുവേണ്ടെന്നുരച്ചാൻ
വൻഭൂപൻകേളുതണ്ണൊളുകളവരൊട്ടുവേർ
പെട്ടതും വിഷ്ടപേശ! 68

കുഞ്ഞ—അത്രയായി, ഇല്ലേ? ഞാൻ അക്കഥ ലേശംപോ
ലും അറിഞ്ഞില്ല.

പൃമ—ചെമ്മേചെററൊരുവസ്തുപോലുമറിയാ
തേകണ്ടൊരാളാണത
ങ്ങിമ്മട്ടിന്നിയൊരുത്തനില്ലപറവാ
നമ്പാപരംപാക്കിലോ
ഉന്മേഷാദിവികാരഭേദമിവിടെ
സ്സുണ്ടോ? നിനച്ചാൽപര-
ബ്രഹ്മംതന്നെരമാപതേ!ബതഭവാൻ
കില്ലേതുമില്ലേവിഭോ!

കുഞ്ഞ—ക്രൂസാതേകമ്പവീക്കുംപടിമിഴികളുട
ച്ചനഹംസദൃനന്നായ്

ഘോസാമെന്നോർത്താഴിച്ചില്ലിതുവരയശന
പ്പിള്ളിയാംപുള്ളിയെന്നോ
ഹേ സാധുക്ഷ്മാസുരൻ! നിങ്ങളുതഖിലമൊഴി
ച്ചിട്ടുമെന്താണതങ്ങു-
ല്ലാസാൽവാഴുന്നതഷ്ടിസ്സൂഴകിനൊടൊരുകേ
പ്പിട്ടുസാപ്പാട്ടുപാള
പരേംഗിതജ്ഞാനമതിത്രയില്ലാ 70
തൊരാളെയുംഞാനിതുപോലെയിന്നി
ഒരേടവുംപാൎക്കിലോതുവാനീ
ധരാതലേകണ്ടറിഞ്ഞില്ലകേട്ടും 71

അയാളെക്കൊണ്ടു അവൎക്ക ബുദ്ധിമുട്ടായി തീരുമോ ആവോ? എങ്കിലും അവർ ബുദ്ധിമാന്മാരാണല്ലൊ. അതുകൊണ്ട്,

അയ്യാളെത്തോഷിപ്പിച്ചുടനവരുപായത്തൊടുപറ
ഞ്ഞയച്ചോളുംവല്ലെങ്കിലുമുലകിൽവല്ലേടവുമഹോ
നയജ്ഞന്മാരെന്നേ പുനരൊളിച്ചിൽവാഴ്കെക്കകരുതി
പ്രയത്നംചെയ്യുള്ളു ദൃഢമതുസുഖംബതസഖേ!

ഓ, ഇനി കുളിപ്പാൻ ഉത്സാഹിക്കാം. ഊണിന്നുകാലമായിരിക്കും.

തല്ക്കാലമിപ്പോളാവശ്യമൊക്കെക്ഷിപ്രംനടക്കുവാൻ
ഒക്കച്ചെല്ലുത്തിലില്ലേ നാംവെക്കമെത്തിച്ചിടേണമോ?

വൃമംഗലം — ഒക്കെയുണ്ട് —

മതിരപ്പുറമ്പ് — അവധിപ്രകാരവനവാസമൊന്നത
ങ്ങവർചത്തിടാതഘമനിവ്വഹിച്ചതും

തവത്തൃക്കടാക്ഷമതുതന്നെ സംശയം
ലവലേശമില്ലനിഖിലേശകേശവ! 74

കുഞ്ഞാനിയാംകുരുടപ്പുത്രനുരച്ചപോലു
ള്ളജ്ഞാതവാസവുമിനിത്തകരാറതെന്ന്യേ
പ്രജ്ഞാഗ്ഗുണങ്ങളിയലുന്നൊരുപാണ്ഡവക്ക്
യജ്ഞാകൃതേ!കഴിയുവാൻകനിവോലണംതേ 75

കൃഷ്ണ — അപരാധമകന്നമംഗളശ്രീ-
നൃപരായോരവരെക്കുറിച്ചിനിയ്ക്കു്
കൃപയുണ്ടതിനാൽപറഞ്ഞുവെച്ചാ
ശ്ശപഥത്തിന്നൊരുതെററുപററുകില്ല 76

അക്കിത്തര് — അവക്ക് ഒരപകടം ഒരു ദിക്കിലും സംഭവി
ക്കയില്ല.

സത്യംസദ്ധർമ്മസല്ക്കീർത്തികൾവിനയവിവേ
കങ്ങൾവിദ്യാഗ്ഗുണംസൽ
കൃത്യംകാർയ്യപ്രബോധം കൃപ നൃപനിചയ
ശ്രീഗുരുത്വം ഗുരുത്വം
നിസ്തുല്യപ്രജ്ഞധൈർയ്യംപലതിവപെടുവോ
ക്കെന്തുമാലിന്നൊരുന്നായ്
നിത്യംനിൻതൃക്കടാക്ഷങ്ങളുതവരുടെ നേ-
രിട്ടു വേറിട്ടുമില്ലേ? 77

കോഴിപ്പറമ്പു —

കണ്ടാൽനൽക്കാന്തികാളുംസുമുഖതമുട്ടവാ-
കൾക്കരുന്നിൽപ്പാശ്രീ-

കണ്ടാൽസന്തോഷമാസ്സുജ്ജനസഭയിൽവഴ
ക്കം വഴക്കുള്ളവങ്കൽ
കൊണ്ടാളുംവീര്യ,മെന്നീവകകളെഴുമവ
ക്കണ്ടൊരാപത്തൊരേട-
ത്തുണ്ടാമോ പിന്നെയില്ലേതവകളുകഴൽവി
ശ്വാസവുംവിശ്വമൂർത്തേ!

മതി— ഉഷ്ണാംശുസൂനുശ്ശൃൽക്കരത്താൽ ത്രണതതികൾകരി
ക്കംവിധംഭീമസേനൻ
ജിഷ്ണുശ്രീസൂനുജിഷ്ണുപ്രമുഖരരികളെ
ക്കൊല്ലുവാൻകല്പരല്ലേ
കൃഷ്ണിയ്ക്കില്ലേങ്ങുമിന്നായവർകളുകമൊട
ജ്ഞാതവാസത്തെയുംശ്രീ
കൃഷ്ണശ്രീകാന്തയുഷ്മൽക്കഴൽകരളിലുറ
പ്പിച്ചതൊപ്പിച്ചമാറും 79

പൃമം— ആചാര്യന്മാർകളാദിക്കഴകിനൊടുപദേ-
ശിച്ചവണ്ണംഹരേ!ന-
ല്ലാചാരാത്മീയകർമ്മാദികളൊടമരുമാ
സ്സത്തുകൾക്കസ്തശങ്കം
ഭ്രൂചാപല്യംപുലന്നീടിനകരുപതിപോ-
ക്കീടലും,നിൻകടാക്ഷ-
ഭ്രൂചാപംപോന്നമല്ലോ പരമലകജയം
പൂണ്ടുടൻവീണ്ടെടുപ്പാൻ 80

കൃഷ്ണ— ഞാൻ താമസിക്കാതെ പാണ്ഡവന്മാരെ കാ
ണ്മാൻ പോകുന്നുണ്ട്.

അക്കി— അതു വേണ്ടതുതന്നെ- അങ്ങിനെ തോന്നിയതു അവരുടെ നല്ലകാലം.

കൃഷ്ണ—ഇങ്ങിനെ ഓരോന്നു പറഞ്ഞുകൊണ്ടിരുന്നാൽ കണക്കല്ല- വേഗത്തിൽ കുളിയും ഊണും കഴിയ്ക്കൂ-

എല്ലാവരും—അങ്ങിനെ തന്നെ.

(എന്ന് എല്ലാവരും പോയി)

## രണ്ടാമങ്കം.

(അനന്തരം കാമ്യകവനത്തിൽ പാണ്ഡവന്മാരും പാഞ്ചാലിയും പ്രവേശിക്കുന്നു.)

ധൎമ്മപുത്രൻ— (ആകാശത്തിൽ ചെവികൊടുത്തിട്ട്)

കഠിനഘൎമ്മതികൽമഹാഘനോൽ
കടകഡംബനിരസ്തനഭസ്ഥലേ
ഇടിമുഴങ്ങലസംഗതിവാൎമ്മര
കടെപുഴഞ്ഞിടുമാറിദമെന്തഹോ! ൪൧

ഉണ്ണിഭീമസേന, എന്താണിത്.

ഭീമ—(ചെവിയോൎത്തിട്ടു വിചാരം) ഇതു ഇടിമുഴക്കമല്ല-

വമ്പുള്ളവാനവർവരൻെറവെള്ളപ്പെട്ടൂഴംനാൽ
കൊമ്പുള്ളകുംഭിയുടെമസ്തകമസ്തകമ്പം
മുമ്പിട്ടെതിൎത്തസുരർതല്ലിയുടയ്ക്കയാൽതാൻ
പിമ്പോട്ടൊഴിച്ചുകരയുംരവമാണുഘോരം ൪൨

(പ്രകാശം) അല്ലയോ ജ്യേഷ്ഠ,

വൈരാതിരേകമൊടുവൈരികൾവന്നടിച്ചി
ട്ടൈരാവതംകരകയെന്നിഹതോന്നിടുന്നു
ആരാലതാവുകനിമിത്തമുറപ്പതില്ലീ
യാരാവമോ ബൃഹന്ദളനാംഘനനാദതുല്യം 83

ധർമ്മ—അതാണെന്നു തോന്നുന്നില്ല. അർജ്ജുനന്റെ പക്ഷമെന്താണ്—

അർജ്ജുനൻ—(വിചാരം)

ഏററംപാക്കിലിതെന്തൊരൊച്ചചുരമാ-
ന്തിപ്പെട്ടൊക്കൾതന്നീററവും
നാററിത്തൻചിറിയൊന്നിളിച്ചുധവര-
ക്കംചൊന്നുകമ്പാലഹോ
ക്കുററംകത്തിമഹേശനുള്ളൊരുമല-
ക്കാട്ടിൽപ്പെട്ടുംവാഹന
ക്കുററൻമുക്കറയിട്ടിടുന്നൊരുമഹാ-
ഹങ്കാരഹുങ്കാരമോ? 84

അതല്ല,

ഭൂരിക്രൂരതപൂണ്ടിതെന്തുരവമാ
ണാൾക്കോലുമൂക്കോടതി
പ്പാരിൽക്കണ്ടമരങ്ങളിൽചടചട
പ്പെട്ടെന്നുതട്ടിപ്പരം
ചീറിക്കല്പൊടിയാത്തുകൊണ്ടുടനുടൻ
കാളുംകൊടുങ്കാററടി
ച്ചേറെക്കാളിളകിസ്സമുദ്രമലറും
ഗംഭീരഹുംകാരമോ? 85

അതും അല്ല, ഈ ശബ്ദത്തിന്നു അധികമായ മാധുൎയ്യം തോന്നുന്നുണ്ട്. (നല്ലവണ്ണം ചെവിയോൎത്തിട്ട്)

കള്ളന്മാൎക്കുള്ളകൎണ്ണത്തിനുകടുവിഷമാ
യുംമഹാസജ്ജനങ്ങൾ
ക്കുള്ളാകൎണ്ണത്തിനോൎത്താലമിതമമൃതമാ
യുംസുഗംഭീരമായും
കള്ളംകൈവിട്ടനാദംകലരുമരിയമൽ
സ്വാമികൃഷ്ണന്റെസാക്ഷാൽ
വള്ളിശ്ശംഖാരവംപോലൊരുപരിചയമി
ങ്ങിന്നുടൻതോന്നിടുന്നു. 86

(പ്രകാശം) അല്ലയോ ജ്യേഷ്ഠ! നമ്മുടെ ശ്രീകൃഷ്ണസ്വാമിയുടെ പാഞ്ചജന്യദ്ധ്വനിയാണ് ഈ കേൾക്കുന്നതെന്നാകുന്നു എന്റെ അഭിപ്രായം.

ധൎമ്മ— ആട്ടേ, ഇരിക്കട്ടെ നകുലസഹദേവന്മാരുടെ അഭിപ്രായം കൂടി കേൾക്കട്ടെ.

നകുലൻ—എന്താണെന്നൊരുരൂപമില്ലെതിർപെടാ
ത്തൊരീമുഴക്കംപരം
ചന്തംചേൎന്നൊരുശംഖനാദവടിവാ
ണിശ്ശബ്ദമെന്നുള്ളതിൽ
സന്തോഷത്തൊടുമെന്മനസ്സുവിജയ
ജ്യേഷ്ഠന്റെപക്ഷത്തിനെ
പ്പിന്താങ്ങുന്നിതുമീമഹാനിനദമ
ത്യാശ്ചൎയ്യമെന്നാൎയ്യരോ! 87

സഹദേ:— അജ്ജുനാത്ഭുതയശസ്സുകൊണ്ടുധര
ണീതലംധവളമാക്കിയോ
രജ്ജുനാഗ്രജമനസ്സിനോടുനക
ലാഗ്രജൻെറമനമേററവും
ദുജ്ജനാന്തകദുരന്തമൊത്തവിധ
മെൻമനസ്സുമഴകോടുപോ
യജ്ജനാദ്ദനദരാരവത്തൊടണ
യുന്നസൽഗ്ഗുണസരില്ലതേ! ൪൮

ധമ്മ— വന്നാലുംവല്ലഭേകേളെ
ന്തെന്നാലുംമാമകാന്തികേ
നിന്നാലുംനിൻെറപക്ഷത്തെ
ച്ചൊന്നാലുംശുകവാണിനീ ൪൯

പാഞ്ചാലി— (അടുത്തുചെന്നു പുഞ്ചിരിയോടുകൂടി)
ശ്രീകൃതികൾക്കാശ്രയമാം
ശ്രീകൃഷ്ണസ്വാമിയായഭഗവാൻെറ
ശ്രീകൈത്താരതിലെഴമാ
ശ്രീകംബുധ്വാനമാണിതെന്നുദ്ധം ൫൦

ധമ്മ— അതങ്ങിനെതന്നെയാണു്. എന്തെന്നാൽ
കാരോരോശുഭലക്ഷണങ്ങൾപലതും
കാണുന്നുകൃഷ്ണപ്പുരു
മന്തൂംഭംഗിയോടെൻപ്രദക്ഷിണമതാ
സ്സ്വക്ഷംപരത്തിപ്പുരം
പാരാതത്രപറന്നിടുന്നുചൂനരെ
നല്പീവിഹംഗങ്ങൾവേ

ണ്ടോരാസ്ഥാനമണഞ്ഞുടൻകളകളം
കൂകുന്നുകണ്ടേതരം 91

എന്നുതന്നെയല്ല,

പിംഗളരുചിരചാരുകാരഖ
ഗങ്ങളിടത്തല്ലിരുന്നുകൂകുന്നു
നിങ്ങളതറിയുവിനിന്നൊരു
മംഗളകാര്യംനമുക്കുകൈവരുമേ 92

ഈ ശുഭലക്ഷണങ്ങൾ ഭഗവാന്റെ എഴുന്നള്ളത്തിന്റെ സൂചകങ്ങളാണെങ്കിൽ നമുക്കിപ്പോൾ ഇതിലധികം എന്താണു കരണീയം?

എന്നല്ലേറിയകാര്യമോക്കിലവിട
ത്തെക്കണ്ടുചോദിപ്പതി
ന്നിന്നുണ്ടിംഗിതവേദിയായഭഗവാൻ
കൃഷ്ണൻകൃപാർദ്രാശയൻ
നന്ദ്യാനമ്മുടെസന്നിധാനമതിലേ
ക്കിപ്പോളെഴുന്നള്ളിയാൽ
നന്നായീനളിനേക്ഷണൻകനിവെഴു
ന്നുള്ളോടെഴുന്നള്ളുമോ 93

(വിചാരം) പൊന്നിൻപൂമാലയോടുംപുരികുഴലിലണി
പ്പീലിയോടുംപ്രകാശം
ചിന്നുംചെംഗോപിയോടുംതളവളകളമാ
യോരുകേയൂരമോടും
മിന്നുംമിൻകുണ്ഡലപ്പൊന്മണികുഴലണിശം
ഖാദിയോടുംതെളിഞ്ഞെത്തൻ

മുന്നിൽപ്രാപിക്കമോചന്നരിയകരുണകൈ
കൊണ്ടുടൻകൊണ്ടൽവർണ്ണൻ 94

(അനന്തരം ശ്രീകൃഷ്ണൻ പ്രവേശിക്കുന്നു. എല്ലാവരും ആചാരോപചാരങ്ങൾ ചെയ്തു യഥാക്രമം ഇരിക്കുന്നു.)

കൃഷ്ണ—അല്ലേധമ്മജമാമകാഗ്രജമഹാ
രണ്യാധിവാസംകഴി
ഞ്ഞില്ലേപിന്നെവിശേഷമെന്തുസുഖമ
ല്ലേനാട്ടിലല്ലെങ്കിലും
ചൊല്ലേണംസുഖഹാനിവല്ലതുമത
ണ്ടെന്നാൽഭവാൻപിമ്പും
ത്തില്ലേഞാൻവ്യസനങ്ങൾനിങ്ങളിലണ
ക്കില്ലിന്നുകില്ലില്ലമേ 95

ധമ്മ—(വണക്കത്തോടുകൂടി)

അപായംവന്നീടാതൊരുവിധമരണ്യപ്പൊറുതിനിൻ
കൃപാലേശംകൊണ്ടങ്ങഹമിഹകഴിച്ചേൻകനിവിനി
ഉപായാലജ്ഞാതസ്ഥിതിയതുനിവത്തിപ്പതിനുമി
ങ്ങപാരംചേരേണംമുഖജിതവിധോവിശ്രുതവിധോ!
ശ്രീവനജാക്ഷസുഖക്കേ
ടീവനവാസാദികൊണ്ടതുണ്ടിഹമേ
കേവലമല്ലാതില്ലോ
രാവിലമിപ്പോൾവിശേഷവിധിയായി 97

കൃഷ്ണൻ—അജ്ഞാതവാസകാലമായി എന്നു ഇന്നു ചില പാന്ഥബ്രാഹ്മണർ പറഞ്ഞപ്പോഴെ ഇനിക്കു ഓമ്മ ഉണ്ടായുള്ളു.

എന്നാലെന്താണതെതാണിതുകഥയൊരുവൃ
ത്താന്തവുംരൂപമില്ലാ
തൊന്നായ്‌വ്യാപിച്ചുകത്തുംവ്യസനദഹനനാൽ
പൊള്ളിടുന്നുള്ളൊടിപ്പോൾ
ന്യോന്യംകണ്ടുയുഷ്മൽസ്ഥിതികളറിയുവാൻ
തന്നെയാശ്വന്നതാണി
ങ്ങന്യൂനസ്നേഹിതൻഞാനറിയുകവിവരം
സതപരംചിത്തരംഗേ 98
എന്നെക്കൊണ്ടെന്തുവേണംതരമുടയസഹാ
യങ്ങൾനിങ്ങൾക്കതിന്നായ്
തന്നേതെയ്യാറതായിട്ടനിശമരികിലു
ണ്ടേഷഞാനീഷലെന്യേ
ധന്യശ്രീധർമ്മജന്മൻ!പരമൊരുപകവേ
ണ്ടമ്പൊടജ്ഞാതവാസ
ത്തിന്നായോയാലുമാരുംചെറുതുമറികയി
ല്ലോരിലിന്നോരിതെന്നും 99
ആക്കണ്ടോരോവിപത്തിയവനിയിലണയാ
താവിരിഞ്ചൻവിധിക്കും
മാക്കണ്ടോരൊന്നതോർത്താലൊരുവനനുഭവി
ക്കാതിരിക്കാവതാണോ
ആൾക്കണ്ടോനഷ്ടനാശസ്ഥിതിജഗതിഭവ
ത്തുല്യരാംസത്യസന്ധ
ന്മാക്കുണ്ടാഹന്തസത്യപ്പിഴകളിലൊഴികേൾ
കണ്ടിതംകൊണ്ടിടുന്നു. 100

വേഷംമാറേണമെന്നുംവെളിയതിലമരൊ
ല്ലെന്നുമങ്ങൊന്നുമില്ലാ
ബ്ഭോഷന്മാരാംഭുജംഗധ്വജമുഖവിമത
ന്മാരഹോന്നുരുചേരും
ശേഷംമറേറാരുമോരാണ്ടിനിയറിയുകയി
ല്ലേററൂഞാൻനിങ്ങൾപോയും
ഘോഷംകൈക്കൊണ്ടുതോന്നീടിനദിശിനിവസി
ച്ചാലുമിച്ഛാനുകൂലം 101
ചൊല്ലേണംച്ചൂതിലല്ലേചൊറുചൊറെയവർമ
ന്ത്രിച്ചുചാടിച്ചതില്ലേ
ചൊല്ലേറുംനിങ്ങളല്ലേചുമതലകൾവലി
ച്ചിട്ടതീമട്ടിൽമെല്ലേ
തെല്ലേറെത്തെററിയില്ലേതെറിപെടുമവരോ
ടങ്ങുവാക്കാൽഖരാർചെ
യ്തില്ലേതന്മൂലമല്ലേവ്യസനമിവിധമോ
രോന്നതോരുന്നതില്ലേ 102
ഇന്നേടത്താട്ടെയിന്നിക്കുതുകമൊടൊരുകൊ
ല്ലത്തെയജ്ഞാതവാസ
ത്തിന്നെന്നന്യോന്യമോതേണ്ടതുനിയമവിരോ
ധങ്ങളാംനിങ്ങളിന്നി
ഒന്നിച്ചങ്ങോർത്തുകൊൾവിൻപരമതുപൊഴുതെ
ല്ലാരുമോരോന്നതൊന്നാ
ച്ചൊന്നീടുംവിട്ടയക്കാമതിനുജവമൊടെ
ന്നച്ഛയാമിച്ഛയെഞാൻ 103

ആശ്വാസത്തോടൊരേടത്തൊളിവിലൊരുവിധം
നിങ്ങൾചെന്നെങ്കിലോഹം
വിശ്വാസത്തോടുവാണിട്ടവിനിനിയഴലോ
രാണ്ടതോരാണ്ടുപിന്നെ
ദുശ്ശാഠ്യംചെന്നദുര്യ്യോധനനെവിരവിൽവെ
ന്നുഴിവാഴിക്കവൻഞാ
നിശ്ശല്യത്തിന്നിടെക്കുംവിമതചതികളാസ്സൂ
ക്ഷിച്ചുരക്ഷിച്ചുകൊള്ളാം 104

ശക—തണ്ടാർത്തന്വീശകുന്തീതനയനടിയനീ
ത്തമ്പിമാരൊത്തുപന്തീ
രാണ്ടായ്ക്കാട്ടിൽപരംതിരയൊരഗതിയതാ
യത്രപാർത്തല്ലേന്തി
നീണ്ടീടുന്നാധിയാന്തീനിഭൃതമെരിപൊരി
ക്കുന്നചിത്തത്തിലേന്തീ
വീണ്ടുംഞാൻചെയ്യതെന്തീവിധിയതിൽ വരുമോ
പാപസന്താപശാന്തീ 105

നമ്മൾക്കാർച്ചെച്ചയില്ലേനലമൊടുപുനരി
ന്നെന്നതോചാർച്ചയില്ലേ
തമ്മിൽക്കേൾക്കേൾപ്പയല്ലേപിന്നയുമഴലൊഴി
ക്കേണ്ടയാളങ്ങയല്ലേ
ചെമ്മേയെന്നിട്ടുമില്ലേചെറുതൊരുകനിവീ
ഞങ്ങളെക്കാണ്മതില്ലേ
ചിമ്മിക്കുംനാണമില്ലേചിതമിതിനവമാ
നങ്ങൾചെററങ്ങുമില്ലേ 106

കൃഷ്ണൻ—

തനിക്കാംപോന്നീടുംതവവിമതരാംധൂർത്തകളിയിൽ
തനിക്കാകപ്പാടെപ്പരമപജയംവന്നസമയം
ഇനിക്കാണല്ലെന്നങ്ങവരുടനെയോടിച്ചതിനുതെ
റ്റിനിക്കാണോചിത്രംമരുവുകനഖേദംനൃപസഖേ 107

അങ്ങാടിയിൽത്തോല്ക്കിലമ്മയോടെ
ന്നങ്ങപ്പഴഞ്ചൊല്ലതുപോലെയായി
ഞങ്ങെന്നൊടിച്ചൊന്നൊരുവാക്കചിത്ത
രംഗത്തിലോർത്താലൊരുഭേദമില്ല 108

*　　*　　*　　*

ആക്കള്ളക്കണ്ണൻസിന്ധുക്ഷിതിപതിഭഗദ
ത്തത്രിഗർത്താദിവേലി
ക്കറ്റംകൊള്ളുംതൽക്കരുപ്പൽക്കൊടിമുഴുവനുമാ
വേലിവേഗംപൊളിച്ചു
ഇക്കുററൻഞാൻകഴിപ്പൻനിഭൃതമവിരതം
തൽപ്രസാദംകളിക്ക
ന്നിക്കുററിൽപിന്നെയെന്തിക്കരുവധമൊരുനി
സ്സാരമുത്സാഹിയാംമേ 109

പാതാളംമേല്ലിലാക്കാംപരമലറുമൊരം
ഭോധിവൻഭൂമിയാക്കാം
കൈതാഴാതങ്ങെടുക്കാംകനകമലമറി
ച്ചൂഴിഞ്ഞാനാഴിയാക്കാം

കാതാലംബിച്ചതൃക്കൺമുനയടിയടിയൻ
    കൊൾകെവയ്യാത്തതെന്താ
ണേതാണ്ണാന്നോക്കിലിന്നീക്കരുവധമൊരുനി
    സ്സാരമുത്സാഹിയാംമേ 110

ജ്ഞാതിത്വംചൊൽകയല്ലീജ്ജഗതിമയിജ്ജഗ
    ന്നാഥ! നിൻ ചിത്തപത്മ
പ്രീതിത്തേനിങ്ങൊലിക്കേസ്സകലമതിനുമം
    ളാണുഞാൻവേണമെങ്കിൽ
ഊതിരെത്തുഃക്കൊട്ടുനീക്കാമുദയമൊരിടിയാ
    ലണ്ഡഭാണ്ഡംതകക്കാം
പാതിദ്ധാത്രിക്കിതെന്തിക്കരുവധമൊരുനി
    സ്സാരമുത്സാഹിയാംമേ 111

ഊററംഞാനോർത്തുകാല്പേമയിപരമവിട്ട
    ന്നിക്കണക്കിക്കൃപാന്നീ
ത്തുറുമ്പോളെന്തിനാണീയടിയനൊരുതര
    ക്കേടൊരുൾക്കേടതന്ന്യേ
കാററിൻറീയുണ്ണികയ്യാൽഗദയിതുഗതശ
    ങ്കംവിഭോവീശിടുന്നാ
ക്കാറേററാൽതീർന്നുവെന്തിക്കരുവധമൊരുനി
    സ്സാരമുത്സാഹിയാംമേ 112

ഭീഷ്മക്ഷോണീശപുത്രീരമണരണചണ
    ശ്രീഭവാൻജ്യേഷ്ഠനിന്നാ

ഭീഷ്മദ്രോണാദിയെന്നീ ഗ്ഗുരുജനികൾക്കൊ
നുഗ്രഹാൽവിഗ്രഹാന്തേ
ഗ്രീഷ്മാനന്താന്തരോദ്യൽഖരകരകരജ
ച്ഛ്യാൽകരാസ്സൽകരാദി
ത്ര്യാംഷ്മാവൽവേഖ്യമിന്നിക്കുരുവധമൊന്നി
സ്സ്വാരമൃതസാഹിയാംമേ 113

*    *    *    *

*    *    *    *

# പുരന്ദരാരുണം.



## നാടകം.

വീതാങ്കതംവിധ്യുസ്ത്രീവടിവുവിധ്യുധരൻ
കണ്ടുകാമിച്ചണഞ്ഞി
ട്ടേതാണ്ടൊക്കൊപ്രവൎത്തിച്ചുള്ളവതരണം
ചെയ്തചൈതന്യമൂൎത്തി
ഭൂതാധീശൻപുമാൻപെററൊരുമഹിമയൊടും
ദിവ്യനുണ്ണിക്കിടാവും
ജാതാനന്ദത്തൊടെന്നെസ്സതതമഴകിൽവീ
ക്ഷിച്ചുരക്ഷിച്ചിടട്ടേ.

അത്രതന്നെയുമല്ല,

മട്ടാതെൻറമനോരഥംസപദിസ
ന്മാൎഗ്ഗത്തിലോടുമ്പോഴന്നേ
രിട്ടാദ്ദുശ്ശകുനത്തിനത്യപകട
പ്രത്യൂഹദാത്യൂഹകം
പെട്ടീടാതതിനെബ്ഭവാനിമലയിൽ
പെററൊരുകുഞ്ഞോമന
ക്കുട്ടൻകുംഭിമുഖൻപരംപറപറ
പ്പിക്കെട്ടെപിട്ടെന്നിയേ 2

എന്നുമാത്രമല്ല.

പുഷ്ടശ്രീമൽപുരാണങ്ങളിതഖിലവുമി
ന്നിപ്പരിഷ്ക്കാരവാന്മാ

ക്ലിഷ്ടാപത്യങ്ങളുല്ലെങ്കിലുമവരൊടല
ട്ടീട്ടൊരഭ്യാനുവാദം
കഷ്ടിച്ചൊന്നിങ്ങുവാങ്ങീട്ടിവനവകളിൽവെ
ച്ചൊന്നൊടുത്തൊന്നുകൂട്ടി
ക്കെട്ടിത്തീൎക്കുന്നുനീയാശ്രയമതിനുസുധാ
വാണിയെൻവാണിയമ്മേ! 3

(നാന്ദിയുടെ അവസാനത്തിൽ സൂത്രധാരൻ
പ്രവേശിക്കുന്നു.)

സൂത്രധാരൻ—(തൊഴുതുംകൊണ്ട്)

ശ്രീധാരാധരചിത്രകാന്തിയൊടുമി
ബ്രഹ്മാണ്ഡഭാണ്ഡത്തിനി
ന്നാധാരായിതനായ്മുനിവ്രജമഹാ
ഹൃത്താമരത്താരിലും
ബാധാരക്ഷകമന്ത്രപങ്ക്തിയിലുമെൻ
ചിത്തത്തിലുംമിന്നിടും
രാധാരമ്യഘനസ്തനൈകസുകൃത
ക്കുമ്പിന്നുകൂപ്പുന്നുഞാൻ. 4

(അണിയറയിലേക്കു നോക്കീട്ട്.) എടോ ഇവിടെ വരു.

വിദൂഷകൻ—(പ്രവേശിച്ച്)ഇതാ ഞാൻ വന്നിരിക്കുന്നു.

സൂത്ര— മഹത്തായിരിക്കുന്ന ഈ സമാജം താൻ ക ണ്ടില്ലേ?

വിദൂ—ഇല്ല. അങ്ങു സമാജമെന്നു പറഞ്ഞത എന്തു സാ ധനമാണെന്നുതന്നെ ഇനിക്കു മനസ്സിലായില്ല.

സൂത്ര—സമാജമെന്നു പറഞ്ഞതിൻെറ താല്പൎയ്യം ഒട്ടും തന്നെ തൻെറ ഉള്ളിലേക്ക എത്തിയില്ലേ?

വിദൂ—ഇല്ല-ഉള്ളിലേക്ക എത്തത്തക്ക വല്ല മധുരമുള്ള പദാൎത്ഥമാണെങ്കിൽ അങ്ങു വേഗത്തിൽ പറയണം. ഇനിക്കതുള്ളിലാക്കാൻ വൈകി-ഇന്നത്തെ ഭക്ഷണം തന്നെ നല്ല പന്തിയായിട്ടില്ല.

സൂത്ര—(വിചാരിച്ചുകൊണ്ട്) എടോ ഭോഷ, താൻ ഇത്ര കഥയില്ലാത്തവനാണൊ-സമാജം എന്നത് ഒരു ഭക്ഷണസാധനമല്ല.

വിദൂ—പിന്നെയെന്താണ്?

സൂത്ര—(ചൂണ്ടിക്കാണിച്ചുകൊണ്ട്)

സുരുചിരപുരടാലങ്കാരസംഘോജ്ജ്വലിതൈകെക്കൊ
ണ്ടൊരുവകപുരുഷാരംകൂടിയാനന്ദമാടി
വിരവൊടുവിളയാടീട്ടത്രവാഴുന്നതാണി-
ന്നറികഖിലസഖേതാനസ്സുലാമിസ്സമാജം 5

വിദൂ— അഹാ, അങ്ങിനെയാണല്ലേ. എൻെറ വിശപ്പു കൊണ്ടു മാറി ധരിച്ചുപോയി-ആട്ടേ, അങ്ങ് എന്തിനാണെന്നെ വിളിച്ചതു.

സൂ—തീച്ചക്കിത്രിപുരാരിതൻെറതിരുവൈ
രാണിക്കളത്തുത്സവ
ക്കാഴ്ചക്കായിവിടത്തുകാരുകളെ
ത്തുള്ളോരുമുള്ളിൽസഖേ
പാച്ചീടുംരസമോടുവന്നിഹവസി
ച്ചീടുന്നകണ്ടാലുമ

ത്ത്യാശ്ചര്യംസഭനന്നനല്ലരസിക
നാരാണനേരാണിവർ. 6

അതുകൊണ്ടു നമുക്കിവിടെ നല്ലതായും നവീനമായും ഒരു നാടകം അഭിനയിക്കേണം.

വിദൂ—അങ്ങിനെ ഏതാണിപ്പോൾ ഒരു നാടകമുള്ളത്.

സൂത്ര—(ആലോചിട്ട്) അങ്ങിനെ ഒന്നുണ്ട്.

വേറിട്ടൊന്നുമതല്ലവെണ്മണിമഹൻ
നമ്പൂതിരിപ്പാടരു
പ്പാരൊട്ടുക്കവിളിപ്പെടുന്നമതിമാ
നിന്നാളൊരുന്നാളഹോ
ക്ലറോട്ടംകുറയാതെതന്നുടെമനം
ക്ലപ്പിച്ചുനിർമ്മിച്ചചി-
ന്തേറീടുന്നപുരന്ദരാരുണമതാ
ണിത്തവ്വിലത്യുത്തമം. 7

വിദൂ—അങ്ങിനെയാണ് അങ്ങയുടെ അഭിപ്രായമെങ്കിൽ അതു തന്നെ ആകട്ടെ. അതിനു വേണ്ടുന്ന സാമഗ്രികളെല്ലാം സമ്പാദിച്ചു ആട്ടക്കാരെ കൂട്ടിക്കൊണ്ടു വരുവാൻ ഞാൻ പോട്ടെ.

സൂത്ര—വരട്ടെ, ഒന്നുകൂടി പറവാനുണ്ട്.

വിദൂ—എന്താണത്.

സൂത്ര—താനീമനോഹരമായ വസന്താരംഭത്തെ വർണ്ണിച്ചു ഒരു പാട്ടുപാടി ഈ സഭ്യന്മാരെ സന്തോഷിപ്പിക്കണം.

വിദൂ—അങ്ങിനെയാട്ടെ. (എന്നുപാടുന്നു)

വരതരുവൊടണവതിനുസരസമൊരുവല്ലി
വരിമധുപമധുരരവമൊഴിപലതുചൊല്ലി
അരികിചരമമരുമിതുമിനുസമെതിരില്ലീ
നിറമുടയമധുവൊടിഫശരത്തുവുമല്ലീ. ൮

സൂത്ര—(വിചാരം) ഇയ്യാളുടെ ഈ പാട്ടു കേട്ടിട്ടിനിക്കു ഗർദ്ദഭസ്വരവും കയിൽനാദംപോലെ ആയിരിക്കുന്നു എങ്കിലും വാസ്തവം പറഞ്ഞാൽ സുഖമാവില്ലല്ലൊ അതുകൊണ്ടിങ്ങിനെ പറക തന്നെ. (പ്രകാശം) തന്റെ പാട്ടു വിശേഷം തന്നേ. ഇതു കേട്ടതുകൊണ്ടു സദസ്യന്മാൎക്കു നാടകത്തിൽ അഭിരുചി അധികം ഉണ്ടാകുമെന്നു നിശ്ചയം തന്നെ.

(അണിയറയിൽ)

ദേവസ്ത്രീദിവ്യനാട്യക്കളരിയിലവർതൻ
നൎത്തനംകാണ്മതിന്നൻ
ജ്ജീവശ്രീനാഥകോപ്പിട്ടൊരുവിധമഴകം
യിട്ടുപോയിട്ടുപിന്നെ
ദ്ദ്യോവോടങ്ങൊട്ടിയോവന്നിതുവരെയുമണ
ഞ്ഞിങ്ങുകണ്ടില്ലതെന്താ
ണാവോജീവച്ഛ്വവംപോലിവനിവിടെയുമാറ്
തനിയാറന്തൻവിയോഗാൽ. ൯

സൂത്ര—(കേട്ടിട്ടു) ക, എന്റെ സഖാവായ രസാകരൻ മുഗ്ദ്ധടൻ എന്ന രാക്ഷസന്റെ വേഷം ധരിച്ചു വന്നു കഴിഞ്ഞു. ഇനി നമുക്കം വേണ്ട കാൎയ്യങ്ങൾ നോക്കുവാൻ പോക തന്നെ.

ഖിട്ടു—അങ്ങിനെ തന്നെ.

(എന്നു രണ്ടാളും പോയി)

പ്രസ്താവന.

---

(അനന്തരം ദുഗ്ലടൻ പ്രവേശിക്കുന്നു)

(ദുഗ്ലടൻ—(വിരഹവിവശതയോടുകൂടി)
ദേവസ്ത്രീ ദിവ്യനാട്യക്കളരിയിൽ—എന്നു ഒരിക്കൽ കൂടി പറഞ്ഞു, ചുററിനടന്നു ഇരുന്നിട്ടു)

ഇന്നുൻസ്നേഹഗുണങ്ങളൂററിളകിയ
ഗ്നിജചാലകെട്ടങ്ങുപോ
ക്കുന്നത്തച്ചതിലാവിളക്കൊടണയു
ന്നപ്രാഭയെപ്രാഭവാൽ
നന്നാക്കുംപടിയുള്ളൊരാഭയതുവ
ന്നെന്നിൽപ്രവേശിച്ചിരി
ക്കുന്നല്ലോകഠിനംമഹാകഠിനമീ
മട്ടിന്നുമട്ടുന്നുഞാൻ.

കാന്താവിരഹസന്താപാനലസന്തപ്തനായ ഞാൻ എന്താണിവിടെ ചെയ്യേണ്ടത്. അവളെ അന്വേഷിപ്പാൻ അമരാവതിയിലേക്കു തന്നെ പോയെങ്കിലോ (എഴുനേല്ക്കുന്നു) ഇനിക്ക് ഒരടിപോലും നടപ്പാൻ വിഷമശരവിവശതയാൽ വിഷമമായി വന്നിരിക്കുന്നു. അതുകൊണ്ട് ഈ വിഷയത്തിലുള്ള ഉത്സാഹത്തെ ഉപേക്ഷിച്ചു വിഷാദിച്ചുംകൊണ്ടു ഇവിടെ തന്നെ കുറെ നേരംകൂടി ഇരിക്കതന്നെ. (ഇരിക്കുന്നു)

വിണ്ണോക്കംവിധിതൊട്ടവക്കഖില
ക്കംചിത്തമിന്നെൻറകൈ
ദ്ദണ്ഡാക്കമ്പോഠവിറക്കമത്രബലവാ
നായുള്ളൊരീയുള്ളഞാൻ
ഭണ്ഡിക്കാനിടയായിവണ്ണമിവനെ
ക്കഷ്ടംമഹാശ്ശുദ്ധമേ
പിണ്ണാക്കാക്കിയളന്നുവെച്ചപിടിയാ
ത്തോനായസൂനായുധൻ. 11

അനംഗനായ കാമനെ ഇങ്ങിനെ ഭയപ്പെടുന്നതു കഠ വല്ലേ.

രേരേമന്മഥരേസ്മരസ്മരഭവാൻ
മുന്നംമഹേശാക്ഷിയിൽ
തീരേവെന്തുകരിഞ്ഞദപ്പകവശോ
കന്ദപ്പദപ്പത്തൊടും
ചാരേവന്നുശരംവിടാതൊളിവിൽനി
ന്നമ്പെയ്യതെന്താണതെൻ
നേരേനേക്കുതെല്ലശൌയ്യമുടയോ
രാൺകുഞ്ഞതാണെങ്കിൽനീ. 12

(നെടുവീപ്പിട്ടു മുകളിലേക്കു നോക്കുന്നു) ഏ, ആരാണ് ആകാശത്തിൽനിന്നു നമ്മുടെ അഭിമുഖമായി കരാഠ വരുന്നത്. (സൂക്ഷിച്ചു നോക്കീട്ടു) നമ്മുടെ പ്രാണപ്രിയയായ ഘഗ്ഘര ഝഗ്ഘരയല്ലേ ഇത്.

അനന്തരം ഘഗ്ഘര ഝഗ്ഘര പ്രവേശിക്കുന്നു)

ദുഗ്ഘടൻ—ഇതെന്തൊരു മാതിരിയാണ്. ഇന്ദ്രലോക

അംബുജാക്ഷീജനത്തിന്നൊ രംബുജായുധനാംസഖേ!
നമ്മമോതുകയല്ലിന്നി ബ്രഹ്മനാണിതുസത്യമാം. 90
ഏവംമഹാചപലവാക്കുകളെന്നൊടാക്ഷ്മാ-
ദേവൻമഹാമതിപറഞ്ഞതുപാൎത്തുകണ്ടാൽ
പൂവമ്പനുള്ളബലമല്പമതല്പതോൎത്തി-
ന്നാവമ്പനമ്പിലഹമമ്പതുകമ്പിടുന്നേൻ. 91
വിധുനന്ദനനമ്പോടീ വിധമോൎത്തവനോടുടൻ
മധുരാനനനായേവം മധുരോക്തികളോതിനാൻ. 92
കണക്കിലാക്കംകളവാണിമാർതൻ
പിണക്കമെന്താണൊരുസാരമുണ്ടോ?
ഇണക്കമായ്നിങ്ങളെയിന്നുകൂട്ടി-
പ്പിണയ്ക്കുവൻഞാൻപിടയാക്കതെല്ലും. 93
ഭീരുക്കളെന്നതുകണക്കിലിതെണ്ണുവീരൻ
ധീരൻഭവാനവിരതംവ്യസനിച്ചിടുന്നു
സാരംഗശാബമിഴിയോടിടചേൎന്നിടാമി-
ബ്ഭാരങ്ങളെൻതലയിലേററവുമേററുഞാനം. 94
നവനീതാംഗിമാർകോപിച്ചവർനീരസമാകിലോ
അവനെന്തിനിരിക്കുന്നതവനിയ്ക്കൊരുനോക്കിനോ? 95
മിടുക്കിതോരോവിധമോതിയോതി-
ക്കടുക്കമോക്ഷ്മാസുരനുള്ളദുഃഖം
പൊടുക്കനെപ്പോക്കിയയച്ചുകാൎയ്യം
നടക്കമോത്രുപമതില്ലതെല്ലും. 96
പരഭൃതമൊഴിയാൾക്കീവിപ്രനിൽക്ഷിപ്രമേറും
പരിഭവമതുപോക്കാൻവയ്യെനിയ്ക്കെന്നതാമോ?

പൃഥുതരപുരയൊന്നായ്ത്തന്നെമന്ദംമിഴുങ്ങും
പുരുഷനൊരുകവാടംപപ്പടംപോലെയല്ലോ. 97

രണ്ടെങ്കിലുംപരമിതിന്നുചുഴിഞ്ഞുലാക്ക
കണ്ടെങ്കിലുള്ളചിലസൂത്രമെടുത്തുനോക്കാം
പണ്ടെങ്കലുള്ളരസമിന്നുമവൎക്കതെല്ലൊ-
ന്നുണ്ടെങ്കിലൊക്കയുമതിങ്ങുജയിച്ചകാൎയ്യം. 98

ക്ഷമാശീലൻകല്യൻഘനമുടയശൃംഗാരകളഭ-
ക്ഷമാദേവപ്രൌഢാനചയലസിതശൃംഗാരതിലകൻ
മമാധാരംമാന്യൻമമതയൊടുമേല്പിച്ചതിനിനി-
സ്സമാധാനംചെയ്യാതമരുക ചിതംപോരനിയതം. 99

ബന്ധുതചമോത്തധികമേറെറാരുകാൎയ്യമാണി-
ങ്ങന്ധതചമോടിവിടെനില്ക്കുകിലൊക്കകില്ല
എന്താണെനിയ്ക്കിതിനഗണ്യമൊരല്പകാൎയ്യ-
മെന്തെങ്കിലുംപുനരതിന്നുപുറപ്പെടുന്നേൻ. 100

ലാക്കിലേവമുറച്ചങ്ങു യോഗ്യനാംവിധുനന്ദനൻ
ഢീക്കോടൊന്നുനടന്നഗ്രേ നോക്കിനിന്നോത്തുസാദരം.

മിന്നുംമാററുള്ളകണ്ണാടികളുടയകവാ-
ടങ്ങളോടുംവിളങ്ങി-
സ്സന്നംമാനത്തുമുട്ടുംപടിവടിവുവടി-
ഞ്ഞമ്പിലെൻമുമ്പിലേററം
പൊന്നിൻമാടൊത്തപൊന്നേടകൾപുതുമയൊടി
കണ്ണുതിണ്ണുന്നതത്തി-
ച്ചിന്നംമാറെണ്ണമില്ലാതുടനിരുവരിയാ-
യുണ്ടിതാകണ്ടിടുന്നു. 102

വീണാവേണുമൃദംഗതിത്തികൾമുഴ-
ങ്ങിടുന്നഘോഷങ്ങളും
വീണാപാണികൾതൻചിലമ്പുകൾപുല
മ്പിടുന്നശബ്ദങ്ങളും
ക്ഷീണായാസമുടൻകിളിക്കിളികളാ-
ക്കൊഞ്ചുന്നനാമങ്ങളും
ചേണാൎന്നിങ്ങിനെവേശവീഥികളിതിൽ
കേൾക്കുന്നുകേട്ടെന്നിയേ. 103

ഊറുംചെങ്കുങ്കുമശ്രീസുരഭികളണി-
സ്ഥല്യകസ്തൂരിമിശ്ര-
ച്ചാറുംചെന്താരുമിന്നങ്ങണിയുമബലമാർ
ഗന്ധമാഗ്ഗന്ധവാഹൻ
ഏറുംമോദത്തൊടേററങ്ങിനെവിലസിവരു-
ന്നുണ്ടതല്ലാവിടന്മാർ
നീറുംചിത്തത്തൊടുംപെൺതെരുവിലിതനട-
ക്കുന്നതെക്കുംവടക്കും. 104

തണ്ടാർബാണന്നുധാടിപ്പുതുമയൊടെഴുനെ-
ള്ളീടുവാൻമെച്ചമായി-
ട്ടുണ്ടാക്കീട്ടുള്ളടിക്കാണിതുസിതമണലി-
ട്ടെത്രയുംവൃത്തിയാക്കി
തണ്ടാർതക്കത്തിലിട്ടങ്ങിനെവിലസിടുമാ-
ച്ചന്തമിങ്ങെന്തുചൊല്ലാം
കണ്ടാലാശ്ചൎയ്യമാശ്ചൎയ്യമൊരതിഗുണമൊ-
ത്തോരുമീവേശവാടം. 105

ആറീടുംക്ലേശമോടങ്ങലർവിശിഖനതാം
    മുക്കവൻകാമഭ്രമാ-
വേറീടുംവേശവാടപ്പുഴയിതിലധുനാ
    പുക്കടൻതക്കമോടേ
മാറീടാതങ്ങുമാഞ്ചമ്മിഴിമിഴിവലയി-
    ട്ടിന്നുപെട്ടന്നുമാർഗ്ഗേ
മാറീടുംമത്ത്യമത്സപ്രകരമിതപി-
    ടിക്കുന്നുചിത്രംവിചിത്രം. 106

സർഗ്ഗത്തിൽസാരമേറുംസരസതരസരോ-
    ജാക്ഷിമാർമൌലിമാർതൻ-
വർഗ്ഗത്തിൻവാസമാമിത്തെരുവതിനിയലും
    മോടികണ്ടീടിലേററം
സ്വർഗ്ഗത്തിൻമേനിയെല്ലാമിതുപൊഴുതുടനേ
    വെച്ചുകെട്ടുംവിശേഷാൽ
ഭർഗ്ഗത്തീക്കണ്ണിൽവെന്തീടിനമദനനുമു-
    ണ്ടാകുമീലോകചിത്തേ. 107

ലാക്കിലേവംവിചാരിച്ചു ... ... ... ...

ചന്തത്തിൽചാച്ചുകെട്ടീടിനചുരികുഴൽകെ-
    ട്ടൊട്ടഴിഞ്ഞാത്തുളുമ്പും
പന്തൊക്കുംകൊങ്കമൂടിപ്പുരിചിനൊടുമുറു-
    ക്കിച്ചുവപ്പിച്ചുകൊണ്ട്
ചിന്തുംപാടിച്ചിരിച്ചൊന്നവെളുസമതാ-
    യിട്ടുടുത്തൊട്ടുടുത്തി-

ട്ടന്തമ്മോദംകലൎന്നിങ്ങൊരുവല്ലിതവരു-
ന്നുണ്ടുവേണ്ടില്ലകൊള്ളാം. 108

(നല്ലവണ്ണം നോക്കീട്ട്)

ചിത്രംശൃംഗാരലഹരിയ്ക്കത്ര്യുംസഖിയായിട്ടും
ചിത്രരൂപിണിയാകുന്ന ചിത്രമാലയതാണിതു. 109

പരംഗിരിയ്ക്കൊത്തകുചംകുലുക്കി-
പ്പുരുങ്ങിടാതെന്നുടെനേരെയിപ്പോൾ
സുരാംഗനയ്ക്കൊത്തൊരുസുഭ്രൂവാമീ-
വരാംഗിയാൾവന്നണയുന്നുമന്ദം. 110

വിരവോടവളെക്കണ്ടുവിരുതൻവിധുനന്ദനൻ (നാൻ
ചെരികെക്കൌതുകത്തോടൊന്നരികിൽചെന്നുചൊല്ലി

അല്ലല്ലായെവിടുന്നിതെന്തുകഥയാ
ണാശ്ചര്യമെങ്ങുന്നുനീ
യുല്ലാസത്തൊടുവന്നിടുന്നതുകുളി
ച്ചില്ലേകുരംഗേക്ഷണേ!
കല്യാണാംഗി!കടപ്പമെത്രദിനമാ-
യാഹന്ത!കണ്ടിട്ടതെ-
ന്തെല്ലാമാണുവിശേഷമെൻറസുമുഖി-
ത്തയ്യേ!സുഖംതന്നെയോ? 112

പ്രിയംപാരംകൂടാതിഹപറകശൃംഗാരലഹരി! (പമേ
പ്രിയൻപാൎക്കംസാക്ഷാൽനിലയമതിൽനിന്നോനിരു
കയല്ക്കണ്ണാളാമായോരവൾപുരിയിൽനിന്നോജനമനം
മയക്കിക്കൊണ്ടിന്നീവരവതുവരാംഗീപരമണേ! 113

അതോളവതിനിൻെറനൽപുരമതിങ്കൽനിന്നോൎത്തനി
ച്ചതോതവഖരൻെറമന്ദിരമതിങ്കൽനിന്നെന്നതൊ
അതോകമലഗന്ധനാംകപടകാന്തഗേഹത്തിൽനി-
ന്നതോവരവിതിപ്പൊഴെൻവരഗുണോദയേ!ചൊല്ലുകയേ
“എഴന്നീടുംമോദാലടിയനിഹശൃംഗാരലഹരി-
ക്കെഴന്നീടുന്നോമത്സദനമതിൽനിന്നാണയിവിഭോ
എഴന്നേററിന്നേരംവിരവിൽവിടകൊള്ളുന്നതുഭവാ-
നെഴന്നെള്ളുന്നെങ്ങോട്ടരുളുകരസംപൂൎണ്ണരഭസം 115

ഇല്ലിപ്പാരിൽവിശേഷമൊന്നുമിവിടെ-
ക്കാണായ്കയാൽമാത്രമി-
ങ്ങില്ലിപ്പോൾസുഖമോൎക്കിലീയടിയനെ-
ന്നല്ലാതെയില്ലൊന്നുമേ
നല്ലപ്പോൾനലമോടുമീവഴിയതിൽ
കാലത്തുടൻകാൺകയാൽ
തെല്ലുംപ്പൂവുകുളിൎത്തുകണ്ണിണതണു-
ത്തെന്നൊന്നുണൎത്തുന്നുഞാൻ 116

ത്രസിച്ചീടുംപാൎത്താൽതിരുതകൃതിശൃംഗാരകളഭൻ
പസിച്ചീടുംഗേഹേവിരവിൽവിടകൊള്ളില്ലടിയനും
ഹസിച്ചീടൊല്ലിപ്പോൾവഴികളതുണൎത്താംതിരുമനം
രസിച്ചീടുംകേട്ടാൽകശപിശകുറച്ചോശിവശിവ! 117

കുറവൊട്ടല്ലവനിന്നീ
ത്തെരുവൊട്ടുക്കോടിടുന്നുപകലിരവും
അറിവൊട്ടുംനഹിശ്ശുദ്ധം
പുറവട്ടാണോൎത്തുകാൺകധൂൎത്തനവൻ 118

പിടിയാത്തോരവനിപ്പോ-
ളടിയത്തിൻനേരെയുണ്ടുബഹുവൈരം
അടിയനതാണവനുള്ളാ-
പ്പിടികയറില്ലെന്നു ചൊന്നതിതുനേരം 119
കഥയില്ലാത്തവനുടെയാ-
ക്കഥയോരോന്നെന്തിനിപ്പോളടിയനഹോ
കഥനംചെയ്യുതുമിന്നാ-
ക്കഥയിന്നിക്കാണുമപ്പോളറിയിയ്ക്കാം.” 120

ഈവിധംപറയുന്നോനീ കേവലംപരമപ്രിയേ!
സാവധാനത്തിലങ്ങേററംസേവനാമെന്നൊടിന്നഹോ

പരമരസജ്ഞേ!ബന്ധു
പ്പുരിഷയിലൊന്നാമനാകുമെന്നോട്
പറയുകതെററില്ലെന്നെ-
പ്പരിചിനൊടില്ലേനിനക്കുവിശ്വാസം? 122
ഒട്ടേററമൂടതറിവാനിനിയൊന്നുചോദി-
ച്ചൂട്ടേകലേശമുഖി!ലേശവുമീഷലെന്ന്യേ
പിട്ടേറുമായവനമിപ്പികവാണിയാളും
കഷ്ടേ!കലമ്പുവതിനന്ധനതെന്തുചെയ്യൂ? 123
കനട്ടുള്ളാക്കള്ളൻഗ്ഗുണമുടയശൃംഗാരലഹരി-
സ്സനിഷ്ടംക്കൂടാതിപ്പോഴ്ഴുതുമവിടെച്ചെന്നൊരുവിധം
അനുഷ്ഠിക്കുന്നുണ്ടോസകലവുമതോപൊങ്ങിയവനി-
ക്കനിഷ്ഠന്മാരേപ്പോലശനമതുതെണ്ടിത്തിരികയോ 124
വൃത്രാന്തകദ്വിരദഗാമിനിസുഭ്രു സൂക്ഷ്മ
വൃത്താന്തമൊക്കെയുമതിന്നുകളങ്കമെന്ന്യേ

ശുദ്ധാന്തരംഗമൊടുചൊല്ലുകനിൻറെനല്ല
സിദ്ധാന്തമൊന്നഴകിൽഞാനുമറിഞ്ഞിടട്ടേ 125
വിശ്വത്തിലേറെവിളികൊണ്ടഭവാനൊടൊത്ത
വിശ്വസ്തരില്ലടിയനിന്നലർബാണമൂർത്തേ!
വിശ്വംഭരാവിബുധ!ഹേ!വിധുനന്ദ!ശ്രീ
വിശ്വംഭരാംഘ്രിയുഗമാണിതുസത്യമത്രേ. 126
കലശൽഭവാനൊടിതുള്ളിൽ
കലവറവെച്ചോതുമെങ്കിലതുപിന്നെ
നലമൊടെനിക്കെന്നോതാ-
നലകതിലോർത്താലൊരുത്തനെവനുള്ളൂ? 127
വിണ്ണോർനാഥൻവിളങ്ങുംപുരിയിൽവിലസുമാ-
പ്പൊൻനിറംചേർന്നിടുന്നോ-
രണ്ണാജശ്രീമഹാപത്മിനിയെവിരവിൽവി-
ട്ടിന്നുപോയ്ചെന്നൊരന്നം
തിണ്ണംതീരെത്തെഴുംജാതിയൊടുടനണയും
വണ്ണമാനന്ദവല്ലി-
പ്പെണ്ണിൻപൂമേനിപൂൽകുന്നിതുപുനരിവളെ-
ദ്ധിക്കരിച്ചാക്കരങ്ങൾ 228
എന്നല്ലേററവുമിന്നവൾക്കമുഷിയും
മാറൊന്നുമാറാതെക-
ണ്ടോന്നല്ലേറിയഭൂഷണങ്ങൾവഴിയിൽ
കണ്ടോർകളോടൊക്കെയും
മന്ദംലേശമിളച്ചിടാതിഹവിളി-
ച്ചോതുന്നുഞാൻചെന്നുടൻ

നന്നല്ലേഷണിയെങ്കിലുംസഖിയോടീ-
ജ്ജാതിത്തമോതിടിനേൻ 129
കാൎയ്യംചെന്നങ്ങുന്നത്തികമലമുഖിസഖി-
യ്ക്കൊട്ടുബോദ്ധ്യംവരുത്തീ-
വൈരത്തീയൊന്നുകത്തിവരമൊഴിയവനെ
ത്തൽക്ഷണംതാനകത്തി
ക്രൂരന്നുള്ളൊന്നുകത്തീകറവിതുചിലരീ-
പ്പാരിലൊക്കെപ്പുരത്തീ
പാരാതേവംപെടുത്തീപണികളിതവിടെ
സ്ഥാനിയാംഞാനൊരുത്തീ. 130
ചപലനവൻചതിയൊടുന-
ല്ലപകടമധികംകടന്നുകാണിച്ചു
സപദിയറിഞ്ഞവളവനെ
ക്കുപിതയതായ്ക്കുസൽവിട്ടുകൈവിട്ടു. 131
എന്നേജനശ്രുതിയതുള്ളുനിനച്ചുകണ്ടീ-
ട്ടന്നേരമീയടിയനാണതിനുള്ളമൂലം
ഇന്നേവനോടുമിതുമിണ്ടരുതേഭവാനോ-
ടെന്നേവമോതിടുകവേണ്ടറിയാമതല്ലോ. 132
ആരോമല്ലൂളവാണിയാളൊടിതുചെ-
ന്നൊക്കെക്കൊളുത്തിപ്പിണ-
ച്ചീരോഷത്തിനുഹേതുവാക്കിയതിതെ-
ന്നോക്കുന്നുമൂർഖൻപരം
നേരോത്താലതുസത്യമാണുപുറമേ
ഭംഗിയ്ക്കുഭംഗംവരാ-

താരോയെന്നൊരു നാട്യമോടടിയനും
പാർക്കുന്നു ഭാഗ്യാംബുധേ'. 133

ഈവിധം പറയുന്നോ നീ * * * *

തനിമാക്കൊരുതാർബാണസന്നിഭൻ വിധുനന്ദനൻ
മന്ദമൊന്നു വിചാരിച്ചീടുന്നു ചിത്തത്തിലിത്തരം. 134

ഏട്ടത്തേമേറുമിവളുക്കഥയേച്ചുകെട്ടി-
ക്കൂട്ടിക്കുനൂറുപറയുന്നതു നിത്തിടാതേ
കേട്ടേറവും ബത! മുഷിഞ്ഞിതു വല്ലപാടു-
മാട്ടേനമുക്കിവകൾകൊണ്ടൊരു കോട്ടമുണ്ടോ 135

അമ്പമ്പോ! ഒരു നാട്യവും ചിരിയുമാ-
ക്കള്ളക്കടാക്ഷങ്ങളും
കമ്പം പോയൊരു കള്ളവാക്കുമിവൾതൻ
പൂമേനിയും മേനിയും
കുംഭം പോലഴകുള്ള കൊങ്കകൾ മറ-
ച്ചീനിൽപ്പു മോർത്താൽ മന-
സ്സമ്പും ഭോഷനുതിട്ടമാണൊരു കുളു-
മ്പോ പാർക്കിലമ്പോ പരം! 136

ഭള്ളിത്തിരിസ്സുകുറയാത്തൊരു ഭാവവും ത-
ന്നുള്ളത്തിലാളുമൊരസൂയയുമുണ്ടിവൾക്കു
കള്ളത്തിരിപ്പുമൊരു മട്ടിലതൊക്കെയുണ്ടു
കള്ളത്തിയാടവിടെ വേണ്ട വിടേണമിപ്പോൾ

മഹാകേമൻമാന്ന്യൻ മഹിതമതി ശൃംഗാരകളഭൻ
മഹീദേവൻ മാരപ്രതിമനെവിടെ പെണ്ണിതെവിടെ?

അഹോരാത്രം ചെന്നിവികൃതിയതിടംകോലിടുമതി-
ന്നഹോ ചോദിക്കും ഞായിവളൊട്ടുതരംപോലെപകരം
പൊട്ടിക്കാംഭോഷ്കടൻബുദ്ധിമുട്ടിക്കാം ചിത്രമാലയെ
മട്ടിക്കാംശുദ്ധമായ്ചെണ്ടകൊട്ടിക്കാംകോട്ടമെന്നിയേ.
വിധമുള്ളവിടോഡുശ്രീവിധുവായിവിളങ്ങിടും

വിധുനന്ദനമ്പോടിവിധമാത്തുന്നമോഹനൻ.
ബാലേന്ദുശ്രീസ്വഹാലേ!ബതവലയിലക-
പ്പെട്ടമീനെന്നപോലെ
മാലേറിഭ്രാന്തിയാലേമറിയണമവനി-
ന്നത്തമാമുത്തമാലേ!
കാലേകഷ്ടംസുശീലേ!കഴിവതിനവരു-
ത്താഞ്ഞതങ്ങെന്തിനാലേ
ചാലേനീചൊല്ലുബാലേ! ചതികളിതുമഹോ
ചിത്രമെൻ ചിത്രമാലേ! 141

കള്ളംകലന്നൊരവനിങ്ങിനെപെട്ടതൊട്ടു
കൊള്ളാംകുരംഗമിഴിനിൻവിരുതുംവിചിത്രം
ഉള്ളംകുളിൎത്തുടനിതോൎക്കണമുപ്പതിന്നാൽ
വെള്ളംകുടിക്കുമതിനന്യനൊരല്ലലുണ്ടോ?
‘വിടവര!വിപുലശ്രീതിങ്ങിവിങ്ങുന്നൊരങ്ങാ-
ക്കുടിലനുടയക്കൂറാമെന്നുതോന്നീട്ടതല്ല
അടിയനധികമിന്നൊന്നാലുമീവാക്കുകൊണ്ടി-
ട്ടടനൊരുദ്ധമായെൻപക്ഷമെന്നിക്ഷണാന്തേ’
ഈവിധംപറയുന്നോനീ * * * തന്നാചിമാക്കൊരു * * *

സ്വകൃതിസുഭഗനേററംസൂരിയാമാദ്വിജേന്ദ്രൻ
വികൃതിവഷളനെന്നുംകഷ്ടമിച്ചേട്ടതൻെറ
പ്രകൃതിമിനുസമെന്നുംപാൎക്കമോഞാൻകടപ്പം
തകൃതിതകൃതിതന്നേബോധമീസ്സാധുതൻെറ
വിധമുള്ള * * * *

നിൻെറപക്ഷമതുവിട്ടുഞാനവൻ
തൻെറപക്ഷമതൊരിക്കലാകുമോ
എൻെറബുദ്ധിമറിയില്ലിതീശ്വരൻ
തൻെറബുദ്ധിയിനിത്രപമില്ലഹോ! 145

“തെല്ലല്ലൊത്രററമതുകൊണ്ടവിടത്തിലിന്നി-
ച്ചെല്ലുന്നതിന്നൊരിടയാക്കരുതത്രയല്ല
അല്ലല്ലെട്ടുന്നവിധമിട്ടിഹചക്കിചൊക്കി
ചൊല്ലിക്കണംതിരുമനസ്സതിനൂന്നിടേണം”
ഈവിധം * * * വിധമുള്ള * * *
കാൎയ്യംനിനക്കിൽശരിതന്നെനിൻെറ
ഗീരിന്നിനിക്കുംഹൃദിബോദ്ധ്യമത്രേ
ഏറുന്നതെല്ലൊന്നവിടത്തിലിന്നി-
ക്കേറുന്നതല്ലെന്നുവരുത്തിവെപ്പൻ. 157

ചിന്തിക്കുംചിത്രമാലേ! ചിതമൊടുചെറുതേൻ
വാണിമാർമൌലിതന്നിൽ
ബന്ധിക്കുംചിത്രമാലേ! ചിലവഴികളിതി-
ന്നൊക്കമാറൊക്കയുംഞാൻ
ചിന്തിക്കുംചിത്തമാലേത്തുമൊരളവതിനി-
ല്ലോക്കനീയൊക്കെവെക്കം

സന്ധിയ്ക്കുംകൃത്യമാലേപനമിവകൾകഴി–
ച്ചാലുമിച്ഛാനുകൂലം. 148

ഇളവൈലിതുകൊണ്ടിടേണ്ടവല്ലാ–
തിളമാൻകണ്ണി!തവാശനാദിയൊന്നും
കളവാണി!കഴിഞ്ഞിടാഞ്ഞെനിയ്ക്കും
കളിയല്ലേകരളിൽകനത്തഖേദം. 149

'വിടകൊള്ളാനഹോവൈകിവിടകൊള്ളാമവസ്ഥകൾ
വിടകൊള്ളാമിനിപ്പന്ഥാവിടകൊള്ളാവതിക്കവാൻ.'

ഈവിധം * * * തന്വിമാക്കോരു * * *

ഇത്രനേരമൊരുവസ്തു ചൊല്ലിയി–
ല്ലിത്രനാട്ടുവഴിശ്ശുദ്ധമോതുവാൻ
അത്രനല്ലശരിയല്ലതെന്നിവൾ–
ക്കത്രതോന്നിയതുമിപ്പൊഴെന്തഹോ! 151

ആട്ടേകടന്നതിനു ചോദ്യമിടേണ്ടവേഗം
പോട്ടേശവിയ്ക്കൊരുപരിഭ്രമമില്ലപോവാൻ
കോട്ടംവെടിഞ്ഞകുതുകേനപറഞ്ഞയച്ചി–
ട്ടാട്ടേനമുക്കമിഥപോവതിനാവതുണ്ടോ? 152

വിധമുള്ള * * * *

ചിത്രമാലേ!വധൂവംശചിത്രമാലേ!കുളിച്ചിനി
ചിത്രമാലേപനം ചെയ്കിന്നിത്രമാലേറിടാതെനീ

'എന്നാലടിയൻപോട്ടേ
നിന്നാലൊക്കില്ലചെന്നുനനയട്ടേ
എന്നിലൊരിഷ്ടമതുള്ളതി–
ലെന്നുംസുമതേ!ഭവാനുകുറവരുതേ' 154

ഈവിധം * * * വിധമുള്ള * *
വൈകുന്നനേരമത്തുകൊണ്ടഹമിപ്പൊഴെന്നാൽ
പോകുന്നുമൽസ്മരണയൊന്നിഹവേണമെന്നും
രാകേന്ദുരമ്യമുഖി!മേലിലഹോ!കണക്കി-
ലാകുംനിനക്കിനിയടുത്തിഹകണ്ടുകൊള്ളാം.

തന്വിമാക്കൊരു * * *
ഈവാശിക്കിങ്ങുഞാൻപിൻബലമണയുമതെ-
ന്നോർത്തൊരുത്സാഹമുൾക്കൊ-
ണ്ടീവേശ്യപ്പെണ്ണൊരേത്താപ്പൊടുപുരികുഴൽക്കെ-
ട്ടൊട്ടഴിച്ചിട്ടുമന്ദം
കാൽവാശിക്കുംകുറെക്കാതൊരുകുസൃതിനിന-
ച്ചന്ധയായ് ചിന്തുപാടി-
കൈവീശിപ്പോണുകൈവിട്ടൊരുകരിണികളി-
ച്ചിന്നുപോകുന്നപോലെ. 156

അളവില്ലാതണിറയിൽ-
ക്കളകളരണിതംകളായരുചിരുചിരൻ
കളമൊടുകേട്ടുനിനച്ചാൻ
കളമൊഴിമാർകണ്ണിലുണ്ണിവിടതിലകൻ. 157

പരംപയോരാശികടുംകൊടുങ്കാ-
റ്ററംപെടുമ്പോൾപിടയുന്നപോലെ
തരിമ്പുഭേദംതടയാതെദൂര-
ത്തെരമ്പലൊന്നുണ്ടിതകേട്ടിടുന്നു. 158

(ചെവിയോർത്തിട്ട്)

കടുംകൊടുങ്കാററതിനാൽസമുദ്രം

കിടന്നൊരമ്പുകലമ്പലല്ല
പടത്തിരക്കോയിതുശബ്ദമെന്തി–
ങ്ങട്ടത്തട്ടത്തങ്ങിനെകേട്ടിടുന്നു. 159

നിലിമ്പവരനിസ്തുലദ്വിരദകണ്ഠനിദ്ധ്വാനമോ
ജലംപെട്ടമൊരുൽകടോൽകടവലാഹനിർഘോഷമോ
ബലംപരമെഴുന്നകാററധികമൂത്തുമാഘോഷമോ?
കലമ്പലതിതെന്തഹോകലശലൊട്ടതല്ലോർക്കിലോ
പാർത്തിട്ടിതൊന്നുമണയാവെടിയുംചെടപ്പിൽ
പാർത്തട്ടഞ്ഞെട്ടുമൊരുകാട്ടുമിയന്നിടുന്നു
പാർത്തിട്ടിതൊന്നുമിഹകാണ്മതിനില്ലതെല്ലു
പാർത്തിട്ടിതിന്റെപരമാർത്ഥമറിഞ്ഞുപോണം 160

(നല്ലവണ്ണം നോക്കീട്ടു്)

ഹേ!ഹേ!എന്തെന്തുകൂത്താണിതു ചെകിടടയും
വണ്ണമീവണ്ണമേററം
ഹാഹാരാവംമുഴക്കിപ്പുനരിഹപൊടിപൂ–
ളിച്ചുമേളിച്ചുകൊണ്ടു്?
ഹോ!ഹോ!തിക്കിത്തിരക്കിത്തുരുത്തുരെവളരെ–
സ്ത്രീക്കൊടാൾക്കൂട്ടമല്ലോ!
ഹുള്ളുയെന്നാർത്തടുക്കുന്നിതുകടൽപടയും
മട്ടിലിന്നൊട്ടതല്ലേ! 162
തോക്കഞ്ഞൊന്നുപിടിച്ചുതോലിപ്പിണയാ–
തമ്പമ്പടാനോക്കിയാൽ
നോക്കെത്തുന്നൊരുകിക്കിലോളമവസാ–
നില്ക്കാത്തണിക്കാരഹോ!

ഡീക്കത്ത്യന്തമിയന്നുകൊണ്ടണിനിര-
ന്നിപ്പോൾവരുന്നുണ്ടുചെ-
ന്തിക്കത്തുംവിധമിന്നതിൻനടുവിലെ-
ന്താണൊന്നുകാണുന്നതും? 163

ചന്തംചേൎന്നൊരുചന്ദ്രനങ്ങിനെസരൽ
കാലത്തുതാരങ്ങളിൽ
ചിന്തുംകാന്തികലൎന്നൊളിച്ചുവിലസും
വണ്ണംവിളങ്ങിപ്പുരം
ദന്തംവെച്ചൊരുദിവ്യമായകനക-
പ്പല്ലക്കതാണേകനു-
ണ്ടന്തമ്മോദമിയന്നകത്തതപര-
ശ്രീകാമനോകാമനോ. 164

വാണീനിൎദ്ധൂതവാചസ്പതിരതിപതിസ-
ങ്കാശനെൻകാമശാസ്ത്രൂ-
ശ്രേണീസാരാൎത്ഥഃചൎയ്യൻതുഹിനഗിരിസുതാ-
പാദപാഥോജഭക്തൻ
ക്ഷോണീഭാഗപ്രസിദ്ധൻമഹിതഗുണമഹാ-
രംഗമാംഭൂഗഭദ്ര-
ക്ഷോണീപാലേന്ദ്രനോയിന്നിതുശരിയവനാ
ണില്ലൊരാക്കില്ലൊരല്പം 165

തമ്പോറുംതരമൊത്തകൊമ്പുകുഴൽപാ-
ങ്കാവല്ലകാളങ്ങളൊ-
ത്തമ്പോ!രമ്യമതാംപെരുമ്പറയടി-
പ്പിച്ചിന്നുപിച്ചെന്നിയേ

വമ്പോരോന്നുവളൎന്നുവൈരിവരരോ-
ടെത്തിത്തകൎത്തോറവും
വമ്പോരിന്നുവരുന്നിതോവടിവിനോ-
ടിത്തവ്വിലിത്തമ്പുരാൻ? 166
ത്തുണ്ണാത്തുണ്ണംത്തുരപ്പിക്കതിരകളണിയാ-
ഝ്ലാഞ്ഞുകേറുന്നുധാത്രീ-
ഖണ്ഡംഖണ്ഡിച്ചുപൊങ്ങീടിനപൊടികളുടൻ
വിങ്ങിമങ്ങുന്നുമിത്രൻ
കണ്ണംകണ്ണെന്നിതെല്ലാംഝടിതിപൊടിപെട്ടം
മാറുപെട്ടെന്നുപൊട്ടി-
ത്തിണ്ണംതിണ്ണംമുഴങ്ങുന്നിതുവെടികൾഗംഭീര-
രങ്ങൾഭീരങ്കിയേററം. 167
ശൃംഗംശൃംഗാരവീണാമൃദുമുരളിമൃദം-
ഗങ്ങൾനന്മംഗളശ്രീ
തിങ്ങുംതിത്തിപ്രയോഗംതിമിലതകിൽതര-
പ്പെട്ടതപ്പിൻതകപ്പും
ഭംഗ്യാനല്പാണ്ഡിവാദ്യപ്പടകളൊടിടചേ-
ൎന്നോരുനാഗസ്വരൌഘം
മംഗല്യസ്ത്രീജനത്തിൻകുരവകളിവഘോ-
ഷിച്ചുഘോഷിച്ചിടുന്നു. 168
തങ്കത്താരണിതോരണസ്ഥലവിതാ-
നപ്രൌഢിസൽകൌതുകം
തങ്കുംവങ്കുലവാഴയെന്നിവകളാ-
യെത്തുന്നപൃത്ഥ്വീന്ദ്രനെ

തങ്കപ്പൊന്മണിമേടതൻവളഭിയിൽ
തിക്കിത്തിരക്കിക്കട-
ക്കൺകോണഞ്ചുകൊടുത്തുകഞ്ജമിഴിമാർ
നോക്കുന്നുചിക്കെന്നഹോ! 169
തങ്കക്കോപ്പുകളഞ്ജനാദ്രികളണി-
ഞ്ഞെത്തുംകണക്കുന്നമാ-
ഹങ്കാരംകലരുന്നവൻകരികളും
വമ്പേറുമമ്പാരിയും
വെൺകററക്കുടവേത്രധാരികൾമഹാ
വെള്ളിത്തടിക്കാരരും
സംഘക്കാരുമിതാവരുന്നകുതുകം
കോലുന്നകോലാഹലം 170
വെട്ടുന്നിപ്പാരുഞ്ഞെട്ടുംപടുഭടപടഹ-
പ്രാഭവപ്രൌഢിമാനം
മുട്ടുംതങ്കങ്ങൾതങ്കുംകൊടിയകൊടികൊടി
ക്കൂറക്കൂറല്ലനേകം
ചട്ടററീടുന്നവെൺചാമരചിതമൊടുനൽ
ച്ചേലെഴുന്നാലവട്ടം
വട്ടംകൊള്ളാമിതെല്ലാംവരവിതുവളരെ-
ഘോഷമാഘോഷമത്രേ. 171
തരിമണലതുപാരംതെള്ളിമേല്പട്ടെറിഞ്ഞാ-
ലൊരുതരിമണൽപോലുംതാഴെവീഴാത്തവണ്ണം
തെരുവിതിലിടതിങ്ങിത്തള്ളിയൊത്തിന്നുമർത്ത്യ-
പ്പരിഷകൾമലവെള്ളക്കുത്തുപോലെത്തിടുന്നു. 172

ചെല്ലക്കാരും ചെറുഞ്ചൊട്ടകളരിയൊരരി-
ക്കാരുമാക്രൂരരാകും
വില്ലുക്കാരുംമിടുക്കുടയൊരുമലയാം
ഗാട്ടക്കാർഗാട്ടുകാരും
തെല്ലുക്കേറുന്നതേരാളികളൊടുമിടചേ-
ന്നിങ്ങടുക്കുന്നുദന്ത-
പ്പല്ലക്കേറിപ്പുരസ്സീതതിമതിലതികാ-
ഭൃംഗമാംഭൃംഗഭദ്രൻ
വിരവോടവനെക്കണ്ടുവിരുതൻവിധുനന്ദനൻ
പെരികെകൌതുകത്തോടൊട്ടരികേചെന്നുകൂടിനാൻ
പാരംപ്രീതികലർന്നുപാർത്ഥിവവരൻ
കല്പിച്ചയച്ചിട്ടതി
നേരംസേവകനാകുമെന്നരികിലേ-
ക്കോടിക്കിതച്ചങ്ങിനെ
കൂറുള്ളോരുകുമാരശേഖരനരി-
ക്കാരൻവരുന്നുണ്ടിതാ
കാര്യംദുർഘടമായികാരണമിതി-
ന്നെന്തോ?പരംതോററുഞാൻ
പൂവമ്പനൊക്കുംപുത്രമോടിയുള്ളോ-
രീവമ്പനാകുന്നൊരുതമ്പുരാന്റെ
സേവയ്ക്കുനിൽക്കാത്തിരുമുമ്പിലേയ്ക്കു
പോവാതെപോവാനുമതില്ലധൈര്യം 176
കേട്ടപെണ്ണുങ്ങളെല്ലാട്ടും കെട്ടുവാരോനാളുവാനതോ
പട്ടരെപ്പരിചിൽചൊല്ലി വിട്ടുതീവിഷ്ണുവേശചരൻ?

രതിപതിരസികശ്രീഭൂപനാനന്ദവല്ലി-
പ്പൂത്തരതിതരമാക്കാനോതിയിട്ടുണ്ടൊരുന്നാൾ
അതിചപലതവേറിട്ടൊന്നുമീഭൃംഗഭദ്രേ-
ക്ഷിതിപതിയരുൾചെയ്തില്ലിന്നിതാവാമിതാവാം

അസ്തുവല്ലതുമാകട്ടേ ശുദ്ധനാമിവനോടുഞാൻ
തത്വമൊന്നുമറിഞ്ഞില്ലെന്നത്രനാട്യംനടിച്ചിടും 179

വിധമുള്ള ... ... ... ... ...

അരിമപെടുമരിക്കാരക്ഷമേധാവിയാംതാ-
നരികിലതിജവത്താൽവന്നിടുന്നെന്തുകൊണ്ടോ?
വരികവരികനേരംവൈകിവന്നോരുസാരം
പറകപറകഭൂപൻചൊല്ലിവിട്ടോപകിട്ടോ! 180

“എന്താണതെന്നതൊരുവസ്തുമനസ്സിലായീ-
ലെന്താർശരോപമനതാങ്ഗിലസംഭവാനെ
എന്തെങ്കിലുംഝടിതികൊണ്ടുവരാനതെന്നെ-
ച്ചന്തംകലർന്നരുളിവിട്ടിതുവിഷ്ടപേന്ദ്രൻ” 181

ഈവിധംപറയുന്നോനീ ... ... ... ...

ഇവനെക്കൊണ്ടുചെന്നീടാനവിടുന്നരുൾചെയ്തിതോ?
ശിവ!രാമ!നമുക്കെന്നാലവിടെപ്പോകപോകെടോ
ചിരവോടവനോടൊത്തുവിരുതൻവിധുനന്ദനൻ
ഹരെ!കൈകൗതുകാൽഭൂപന്നരികിൽച്ചെന്നുകൂടിനാൻ

ഹരിയോഹരിയെന്തോരത്ഭുതംഹേ
ഹരിണാങ്കാനന!മത്സഖേഭവാന്റെ

വരവിന്നെവിടുന്നതിത്രനാളും
കരാനന്ദിച്ചെവിടത്തിലായിരുന്നു" 184

ഈവിധംപറയുന്നോനി ... വിധമുള്ള
ഇവിടെക്കൊട്ടുകൊണ്ടിപ്പോളിവിടുന്നകംചെയ്തത്
ലവലേശവുമിന്നെൻെറചെവിയിൽച്ചേൎന്നതില്ലഹോ.
"ചൊല്ലാൎന്നചൂതശരവിഗ്രഹനമ്മൾതമ്മിൽ
ചൊല്ലുന്നതങ്ങുതിരിവാൻതെൎന്നുവിന്നിതിങ്കൽ
വില്ലുകൾകൊട്ടുവെടിയെന്നവതാൻപറഞ്ഞു
തെല്ലൊക്കെനിത്തുകപെരുത്തകലമ്പലിപ്പോൾ"
ഈവിധംപറയുന്നോനീ ... തന്നപിമാക്കൊരു.

വഴിപോക്കനതായഞാൻപറഞ്ഞാൽ
വഴിപോലിപ്പടഹാദിവാദ്യഘോഷം
കഴവേറികൾനിൎത്തുമോനൃപൻതാ-
നഴകോടെന്നൊടുചൊന്നതെന്തുകൊണ്ടോ?
കല്പനാബലമതോക്കിലംഗഭൃ-
കല്പനായനൃപനല്പമല്ലഹോ!
കെല്പിനാരിവനൊടൊട്ടടുക്കവാ-
നിപ്പൊൾനാടിനൊരുനാഥനല്ലയോ?
കല്പനാബലമതൊന്നുകൊണ്ടുചെ-
റ്റല്പനാകമൊരുഞാനരക്ഷ്ണിലും
അപ്പൊഴിക്കലശലുള്ളതൊക്കെയൊ-
ന്നിപ്പൊഴിന്നിവർകുറച്ചിടുംദ്രുഢം. 189

ഇളച്ചിടാതിന്നബലാമനസ്സിൽ
കളിച്ചിരിക്കുംവിധുനന്ദനൻഞാൻ

ഇളിച്ചനില്ക്കാതിതുനിത്തുവാനായ്
വിളിച്ചുചൊല്ലുന്നുവികല്പമെന്ന്യേ. 190

വിധമുള്ള * * * * (തിരഞ്ഞു നിന്നിട്ട്)

അതിധൃതികലശലിതെല്ലാം
മതിമതിമതിയാക്കിമാറുവിൻനിങ്ങൾ
ക്ഷിതിപതികല്പനയാണെ-
ന്നിതിമതികൾതികളിപ്പിൻനേപ്പേരും. 191

കനത്തൊരിക്കണ്ടകലമ്പലെല്ലാ-
മിനിത്തുടങ്ങാനരുളുംവരെയ്ക്കും
മെനക്കെടുത്തീട്ടിഹനിങ്ങളൊന്നു-
മനക്കിടാതല്പമടങ്ങിനില്പിൻ. 192

തമ്പിമാക്കോരു * * * *

ചെകിട്ടിൽത്തറയ്ക്കുന്നകൊട്ടിന്നിതാമൽ
വകിട്ടിൽഭയപ്പെട്ടുനിൽത്തീഭടന്മാർ
തകപ്പൊട്ടുമില്ലാതെമാറുന്നതല്ലീ
വകപ്പിട്ടുകൂടാതെക്കൂടില്ലകാര്യം. 193

ചാണ്ടിക്കാരരതാകുന്നീപ്പോണ്ടന്മാർന്നൃപവാഹനം
ഭവണ്ടുംവന്നോമിതാമോദംപൂണ്ടിറക്കുന്നുഭ്രതലേ. 194

(വിനയത്തോടുകൂടി രാജാവിനോട്)

ത്രാണിപ്പെട്ടധരാധിനാഥ!തിരുമു-
മ്പാകെയ്ക്കുവന്നീടുവാ-
നാണിപ്പട്ടിണിയായഞാനിഹധൃതി-
പ്പെട്ടിപ്പുറപ്പെട്ടതും

കാണപ്പെട്ടൊരുകാമദേവ!കളിയ_
ല്ലിന്നേരമീവീഥിയിൽ
കാണപ്പെട്ടതുമെൻറഭാഗ്യമിതുഞാ_
നോൎക്കാത്തതാണൊട്ടുമേ. 195

ഇപ്പോളിക്കണ്ടകോലാഹലമുടനിളകി_
ശ്രീമഹാരാജ!പാരം
കെല്പോടുൾക്കൊണ്ടമോദാലെവിടമതിലെഴു_
ന്നെള്ളിടുന്നെന്നതൊന്നും
ഉൾപ്പൂവിൽകണ്ടതില്ലിന്നരുൾകതൊരുവിവാ_
ഹത്തിനോ വിക്രമത്താൽ
നല്ലോരിൽകണ്ടകന്മാരുടെഗളമരിവാൻ
തന്നെയോപിന്നെയൊന്നോ? 196

ആവിശ്യപ്പെട്ടുഞാനിന്നഴകിലൊരുവിവാ_
ഹത്തിനുംമത്തരായി_
ട്ടീവിശപത്തിങ്കലിപ്പോളൊരുപടയതിനും
പിന്നെയൊന്നിനുമല്ല
പൂവിൽപൂർവ്വംപിറന്നോരവളുടെപതിയാം
പത്മനാഭൻവിളങ്ങും
കോവിൽപോയ്ക്കൂപ്പുവാനാണിതുപൊഴുതുപുറ_
പ്പെട്ടതെൻപിട്ടർല്ലേ 197

രാവിലെഞാനതിയായോ_
രാവിലമെന്ന്യേ!കുളിച്ചുകുറിയിട്ട്
കോവിലുടൻപോയ്വരുമെൻ
കോവിലകത്തേജ്ജനിത്യമിതുസത്യം.

അഷ്ടിയ്ക്കുമുമ്പിലഹമന്നഹമങ്ങുചെന്നു
ചട്ടററഭക്തിയൊടുചക്രിയെനല്ലവണ്ണം
തുഷ്ട്യാതൊഴുംചതിവതാണിതുതൽപ്രസാദാൽ
മുട്ടാറതില്ലിഹതനിയ്ക്കുതുരുപമില്ലേ? 199

ഈവിധം പറയുന്നോ നി * * തമ്പിമക്കൊരു * * *

കാര്യംതന്നെയതാണുഭൂപതികഥി-
ച്ചീടുന്നതോർത്തില്ലതി-
ന്നേരംപിന്നെയതെന്തിനെന്നെവിരവോ-
ടിപ്പോൾവിളിപ്പിച്ചതും
സാരംവല്ലതുമുള്ളിലൊന്നുകരുതീ-
ട്ടുണ്ടാകുമല്ലാതിവൻ
കാര്യംകണ്ടമനുഷ്യനാണിഹകളി-
പ്പിപ്പാൻവിളിപ്പിയ്ക്കുമോ? 200
ശ്രീമാനാമിവനന്യകാര്യമിവനെ-
ക്കൊണ്ടെന്തുമുമ്പിൽപരം
ധീമാനാകിയഞാൻനിനച്ചവഴിയാ-
മെന്നാണതെന്നാകിലോ
കാമാധീനനതായ്ചമഞ്ഞകംനിന-
ച്ചിഹ്നങ്ങളീഭൂപനിൽ
കാണ്മാനുണ്ടവചൊല്ലിടുന്നിതുമുഖം
തന്നേമുറയ്ക്കുങ്ങിനെ. 201
ഇക്ഷ്മാനാഥനിലിക്ഷുചാപവിശിഖാ-
തങ്കങ്ങൾതങ്കംമഹാ-

ലക്ഷ്മാവസ്ഥകൾകണ്ടിടുന്നിതുകണ്ണ-
ക്കല്ലാതെവല്ലാതഹോ!
പക്ഷേധീരനതാകകൊണ്ടതുപുറ-
ത്തെങ്ങുംനടിക്കുന്നതി-
ല്ലിക്ഷേമമോ ദയനാട്യമൊക്കെവെറുതേ
സാധുക്കൾബോധിക്കുവാൻ 203
വിധമുള്ള * * * *
ഇവിടുന്നെന്നെവരുത്താ-
നവകാശംവന്നതെന്തരുളേണം
ഇവനിഹചപലപടിയല്ലോ
ജവമൊടുവിടണംവിശേഷമരുളേണം. 203
തനപിമാക്കൊരു * * * *
വിടന്മോദാലിവിടുന്നിവൻക്ഷണം
വിടുന്നമട്ടല്ലിഹകണ്ടിടുന്നതും
വിടേന്ദ്രനാമെന്നെവിളിച്ചസത്തിനി-
ക്കടന്നുചോദിക്കുകിലെന്തലൌകികം? 204
വന്നതുവന്നുപരുങ്ങാ-
തൊന്നതുചോദിക്കയെന്നുരച്ചനൃപൻ
ഇന്നൊരുമർത്ത്യനതല്ലേ
കൊന്നിടുമോപച്ചതന്നെതിന്നിടുമോ? 205
ദാർമ്മേററിട്ടതിപ്പോളാക്കായ്മേററംമറന്നിതോ
ധീരനാകുംഭവാനിത്ര ധാരണാശക്തിയില്ലയോ?
തൊറന്നുതാനരിയബന്ധുവതാണതെന്നു
മുററുംനിനച്ചഹമുരച്ചതുവിട്ടുപോയോ?

ചൊററിന്നതിൻവിവരമൊന്നറിവാനതാണ്
മറെറാന്നുമല്ലവിടവയ്യ!വിളിച്ചതുംഞാൻ 207
‘പെട്ടന്നുപെണ്മനമതാമരുണാംബുജത്തിൽ
പെട്ടിന്നൊളിച്ചൊരളിപോലമരുംഭവാനെ
ഒട്ടംനമുക്കുപുനരിങ്ങുപുറത്തുകണ്ടു
കിട്ടുന്നതിന്നുവിഷമംവിഷമാസ്ത്രമൂർത്തേ! 208

മൂപ്പിച്ചൊട്ടുമുരസ്സയല്ലൊരുമഹാ-
കാര്യംഭവാനോടുഞാ-
നേല്പിച്ചിട്ടൊരുമാസമായതിനുപി-
ന്നെന്താണമാന്തംപരം?
ഈപ്പിച്ചൊട്ടുമിനിസ്സഖേ!ബതകണ-
ക്കാകില്ലതേച്ചേററവും
കൂപ്പിച്ചിട്ടുവിടുന്നുകന്ദവിശിഖൻ
കൂരമ്പുകൂറെന്നിയേ. 209

ഇന്നാളുരച്ചൊരവളെത്തരമാക്കുവാൻതാ-
നിന്നാളുപോസ്ഥരടനമോരണമോർമ്മയില്ലേ?
അന്യായമിന്നൊരുവളിൽഭ്രമമുള്ളെനിക്കി-
നന്യാംഗനാവരണമോരണമോവിശേഷം’

ഈവിധം പറയുന്നോനീ * * * വിധമുള്ള * * *

എന്നോടിതേല്പിച്ചൊരുനാൾമുതല്ക്കു-
ങ്ങിന്നോളമിപ്പേർപെടുമിപ്രദേശേ
വന്നില്ലതല്ലാതിരുമുമ്പിലേക്കും
വന്നില്ലഞാനെൻവസുധാവലാരേ! 211

ബന്ധപ്പാട്ടുപൊരുക്കയുംബന്ധമിതോ!
കാലംകരച്ചാക്കയും
ബുദ്ധിസ്സുള്ള പുത്രന്മാരുംസകലവും
കൂടിട്ടക്കുറുള്ളഞാൻ
മധ്യാത്രീശ! മറന്നു കാര്യമവളി-
ന്നേതാന്നോതാതേണമീ-
സ്സിദ്ധാന്തക്കാരെന്നാച്ചതിരവു-
ള്ളകേൾക്കടേതാകേണ്ടതഹോ! 212

'ചിത്രമിസ്ഥലമതഞ്ചുവിട്ടതാ-
നിത്രനാളുമെവിടത്തിലിങ്ങിനെ
ചിത്തമോദമൊടിരുന്നുസൌഖ്യമി-
ന്നത്രമറ്റൊരിടവുംകിടക്കുമോ? 213

ഈവിധം പറയുന്നോ നി * * * വിധമുള്ള * * *

വിഷാദമില്ലാതഥമിത്രനാളും
വിഷാദനാകംവിഷമാക്ഷനീശൻ
വൃഷാധിരാജധ്വജനാണ്ടെഴുന്ന
വൃഷാചലംതന്നിലതായിരുന്നു. 214

'ഞാട്ടേത്തുശ്ശിവമന്ദിരത്തിലെഴമാ-
സ്ത്രീകൾക്കുനൽസൌഖ്യമോ?
വാട്ടംവിട്ടവർലൌകികങ്ങൾപൊടിപാ-
റിച്ചോരവാനോടഹോ!
കോട്ടസ്സുള്ളകുലുക്കിയോകശലന്മാ-
മങ്ങുന്നിതെന്തൊക്കയും

ഭോക്ത്രേസമ്പ്രതികണ്ടതെൻറസുകൃതം
തന്നേസുഖംതന്നെയോ? 215

തരുണതരുണിമാരെത്തങ്ങളിൽസന്ധിചൊല്ലി
ന്തരമൊട്ടമിടചേർപ്പാൻകേമനാംകാമമൂർത്തേ!
തളിർമിഴിയതാകുംനല്ലോരാനന്ദവല്ലീ-
തരുണിമണിയെയല്ലോമുന്നമാച്ചൊന്നതും ഞാൻ.
ആനന്ദവല്ലിയവൾമൂലമൊരിക്കലും ചെ-
റാനന്ദമില്ലമനതാരിലതാരുതീർപ്പൂ?
താനൊന്നുമില്ലതിനൊരാദ്യവസാനമെന്നാൽ
ഞാനിന്നുമുല്ലശരമുഷ്ടിതിൽമുക്രകത്തും 217

സഹിപ്പാൻവയ്യിപ്പോൾസരസിജശരത്തീയതിലുടൻ
ദഹിപ്പാറായല്ലോ!സുദതിയവളെസ്സുന്ദര!സഖേ!
വഹിപ്പാനെൻവക്ഷസ്ഥലമിതുഴറീടുന്നിതിഹനി-
ർവ്വഹിപ്പാനില്ലേന്യോപരകൊരുതരംവിദ്രുതതരം
നല്ലായോജിപ്പതാനന്ദവല്ലിയോടുവരുത്തുവാൻ
ഇല്ലയോവൈഭവംകല്യനല്ലയോചൊല്ലെഴംഭവാൻ!

ക്രുദ്ധിച്ചിടുന്നുമദനൻമനതാരിൽമോഹം
വർദ്ധിച്ചിടുന്നിതവൾതൻറവരാംഗസംഗം
സിദ്ധിക്കയില്ലപുനരെങ്കിൽമനസ്സുചുട്ട
സിദ്ധിക്കകാരണമതാകുമതാകുലംമേ. 220

ബുദ്ധിക്കുമൂണിനുമുറക്കമതിന്നുമന്യ-
ശ്രദ്ധക്കുമൂനതവരുംപടിവന്നുകൂടി
സ്പർദ്ധക്കുപങ്കജശരൻപകയോടുചിത്ത
മർദ്ദിക്കുമാറിഷുവിടുന്നുവിടേന്ദ്രമൌലേ! 221

ഇപ്രാകൃതങ്ങളിവിടത്തിലൊരാളൊടും ഞാൻ
വിപ്രാഗ്രഗണ്യ! വിടനാഥ! നടിച്ചിടാതെ
ഇപ്രാഭവത്തൊടുമുഴന്നു കഴിച്ചിടുന്നു
മൽപ്രാണനോ ബത! കരിഞ്ഞു പൊരിഞ്ഞിടുന്നു.

എന്നതു കാരണമവളോ-
ടിന്നിതു ഭംഗ്യാ പറഞ്ഞു പരമസഖേ!
എന്നനുകൂലയതാക്കി-
പ്പോന്നാൽ കൊള്ളാമിതേററമുപകാരം

ഈവിധം പറയുന്നോനീ * * * വിധമുള്ള * * *

മനസ്സഴിഞ്ഞിന്നരുൾ ചെയ്തു കൊണ്ടു
മനസ്സിലായ് മന്നവ! കാൎയ്യമെല്ലാം
ഇനി ശ്രമിക്കാമുടനേ കഴിക്കാ-
മെനിക്കു മാന്തം വരുമോ നിതാന്തം? 224

കൂറില്ലയോ കുറിയതല്ലിതു തമ്പുരാന്റെ
ചോറല്ലയോ പറമതൊക്കെ മറന്നിടാമോ?
നൂറില്ലയോ വഴികളിന്നിതു നേരെയാകും-
മാറല്ലയോ പുനരെനിക്കിതു പുല്ലുപുല്ല്. 225

ദോഷം വരാതഴകിലങ്ങതിൽ നൂറരട്ടി
വൈഷമ്യമുള്ള ചിലദുർഘടകാൎയ്യമെല്ലാം
തോഷം കലൎന്നിഹ നടത്തിയ വിരനാണു-
ന്നേഷം ഭവാനഥ പെരുത്തു വരുത്തുവൻ ഞാൻ. 226

അവളുടെ വരനാകും കിംശുകാഖ്യദ്വിജൻതാ-
നവളുടെ സവിധത്തിൽ തന്നെയങ്ങിത്രനാളും

നൃപവരതിലക! മോരിന്നിട്ടകംഭംകണ്ടൊക്കെ
ശ്ശിവ! ശിവ! പിരിയാതെകണ്ടതുണ്ടായിരുന്നു. 227

ഇന്നലെപ്പോയവൻതാനെന്നിന്നുഞാനിവിടെപ്രഭോ!
വന്നാരനരത്തുടൻകേട്ടു വന്നറിഞ്ഞിങ്ങുവന്നിടാം. 228

കണ്ടിവാർകുഴലിതന്റെസമ്മതം
കണ്ടുവാങ്ങുവനാതെന്നുദൃഗ്ലടം
ഉണ്ടൽപാർക്കൊലകവിഞ്ഞകയ്യഹോ!
രണ്ടുവാക്കു ചിലവേറെവേണമേ. 229

ഇതിപ്പോളുങ്ങുനടത്തിയെന്നാ
ലിതിൽപരംമറുപകാരമൊന്നും
മതിപ്രമോദത്തൊടുചൊല്ലുവാനി-
ല്ലതിപ്രയാസംപുനരീവിചാസം. 230

മുഴുത്തമോദത്തൊടൊരുത്തനോടും
കഴുത്താറത്താലുമുരച്ചിടാതുടൻ
എഴുത്തിതങ്ങോട്ടുകൊടുത്തതിൻക-
യ്യെഴുത്തിൽവാങ്ങിസ്സുണമൊത്തൊരുത്തരം 231

ഈവിധംപറയുന്നോനി * * * തന്നപിമാക്കൊരു *

കടലാസകലംവളഞ്ഞധാത്രീ-
നടലാളിച്ചെഴുമീമഹീമഹേന്ദ്രൻ
ചടുലാക്ഷിയിലാശയോടുമഞ്ഞ-
ക്കടലാസ്സൊന്നിതമൽകരേതരുന്നു. 232

ഉക്കോട്ടമരെറഴമെഴുത്തതടക്കിമഞ്ഞ-
ലക്കോട്ടുമുദ്രയതുവെച്ചുമുരസ്സുഭൂപൻ.

ഇക്കൂട്ടുകെട്ടിനിതുഞാനിഹകണ്ടിടുംമു-
മ്പിക്കൂട്ടിലിട്ടുപശവെച്ചതുപന്തിയായോ? 234

ഒത്തതെന്തെങ്കിലുമാകട്ടെ ചിതമായീലിതെങ്കിലും
ഇതിനുമേൽവിലാസംവെച്ചതുടൻനോക്കിടുന്നുഞാൻ.

'ആനന്ദവല്ലിയ്ക്കുകൊടുപ്പതിന്നാ-
യാനന്ദമോടാളിസുഗന്ധിനിയ്ക്കു്
മാനിച്ചുവന്നീടുമെഴുത്തിതേറ്റം
മാനിച്ചിടേണംവളരെസ്വകാര്യം' 235

ശ്രീവിലാസമൊടിക്കത്തിന്മേൽവിലാസമെഴുന്നവൻ
മേവിലാസിനിയാൾക്കിട്ട മേൽവിലാസംമനോഹരം.

വിധമുള്ള.........

തടവിതിന്നതടിയ്ക്കാതിട്ടൊരിശ്രീവിലാസം
തടവിവിലസുമിന്നീമെച്ചമാംമേൽവിലാസം
വടിവിനൊടവൾക്കന്നേൽതന്നെ ചിത്താബ്ജവാസം
വടിവുമധരമേവാനിൽതന്നെയാംതൻവിലാസം. 237

ഉള്ളിലാഗ്രഹമതുണ്ടെനിയ്ക്കിതി-
ന്നുള്ളിലുള്ളവിധമൊന്നുകാണുവാൻ
ഉള്ളതാണതുനിവൃത്തിയില്ലിതി-
ന്നുള്ളമുദ്രകൾപൊളിയ്ക്കുഭംഗിയോ? 238

അതുകൊണ്ടിതിലെത്തത്ത്വം മതികൊണ്ടുമുദാഭവാൻ
ഇതുകണ്ടവിധംചൊല്ലുന്നതുകൊണ്ടെന്തുദുർഘടം? 239

ആഭാസമൂഹനിധിയാമവൾമൂലമായി-
ട്ടാഭാസപത്രമതുമൂന്നിഹമുക്രകത്തി

ശ്രീമാസമാന!ബത!തീൎത്തിതുഞാനതാണു
ഹേമാസുരാംഗ!മമകത്തിനകത്തതോതാം. 240
'ദുഗ്ദ്ധാബ്ധേരുത്ഥിതായാസ്സുരഭിസുരതരു-
ശ്രീശശാങ്കൈരപാങ്കൈഃ
പീതായാംഗൂഢമാസീദരിദലിതഗളോ
രാഹുരാഹന്ത!പൂൎവ്വം
യസ്യാവാസസ്സുരേന്ദ്രോത്തമമണിസദനേ
കോപിമൎത്ത്യസ്തപിദാനീം
ഗൂഢംപാതുംസുധാന്താംമുഹുരപിയതതേ
ഹന്തജാത്യന്ധബുദ്ധിഃ. 241
പൊന്നിൻപൂമൊട്ടുപൊങ്ങുംപുളിനനളിനമി-
ന്ദീവരംശംഖചക്രം
മിന്നുംനന്നുത്തുഷീനംമിളദളികൾകരി-
ഞ്ചണ്ടിചഞ്ചത്തരംഗം
നന്ദിച്ചിത്യാദിചേരുംസരസസുരസരി-
ത്തിങ്കലാക്കാന്തനാദ്യോ-
ന്നത്തെപ്പോലെഃമളിപ്പതിനൊരുകരിന-
ത്തിന്നുകത്തുന്നുകാമം. 242
മറുപടിവേഗംവിടണം
മറിവരുത്തേമഞ്ജുപദ്യമാകേണം
മറിചിതിനേററംവേണം
മറിമൃഗനയനേ!മനസ്സുവെക്കേണം.' 243
കഴിഞ്ഞപദ്യങ്ങൾകണക്കിലായോ
വഴിഞ്ഞുപോയോവഷളത്ഥമായോ?

എഴുത്തിലേതെങ്കിലുമിന്നുചേൎത്തേൻ
മുഴുത്തകമ്പകൃതിയാണിതെല്ലാം. 244

വമ്പിച്ചീടിനവാസനക്കുടമയ-
ല്ലിപ്പദ്യമിപ്പോൾപരം
വമ്പിച്ചൊട്ടുവലിച്ചുകെട്ടിവഷളായ്
കഷ്ടിച്ചുസൃഷ്ടിച്ചതും
അമ്പിൽച്ചാരുനതാംഗിയാമവൾനിമി-
ത്തത്താൽമദിച്ചംഗജൻ
മുമ്പിൽച്ചാടിയടുത്തയയ്ക്കുമൊരുകൂ-
രമ്പിൻെറവമ്പാണെടോ! 245

ഗന്ധാക്ഷതത്തൊടിടയുംമഷികൊണ്ടുഞാനാ-
ഗ്രന്ഥാക്ഷരത്തിലിതിനുള്ളിലണച്ചപദ്യം
ഗന്ധദ്വിപേന്ദ്രനടയാമവളിന്നതിൻെറ
ഗന്ധംകുറഞ്ഞവകയോവകയുള്ളതാണോ? 246

ഈവിധംപറയുന്നോനീ * * * വിധമുള്ള
ലോകത്തിങ്കലൊരാളുമില്ലകവിത-
യ്ക്കുഞെയ്യുനേരെന്നുസ-
ല്ലോകത്തിന്നൊരുസമ്മതംപരമതു-
ണ്ടെന്നല്ലചൊല്ലുന്നുഞാൻ
ശ്ലോകത്തിൻെറമിടുക്കുതാണയിഭവാ-
നാകുന്നൊരാകാശമീ-
ശ്ലോകത്തിങ്കൽവിടാതെപൂൎണ്ണവടിവായ്
പൊയ്യല്ലപൊങ്ങുന്നതും. 247

'കൃതിയിതിനില്ലൊരുജാത്യം
രതിപതിമൂർത്തേ!രസജ്ഞ!ശുഭകീർത്തേ!
ഇതിനിതിഭംഗികളിപ്പോൾ
മതിമതിവെറുതേകലമ്പലാക്കരുതേ. 248

ഈവിധംപറയുന്നോനീ * * * വിധമുള്ള * *

പൊൻഫുല്ലാബ്ജവക്ത്രപ്രകാശമുഖിയാ-
മാനന്ദവല്ലിയ്ക്കിതിൻ
വമ്പെല്ലാമറിയുന്നതിന്നുവിരുതി-
ല്ലെന്നാലുമിന്നാശയ
കമ്പംലേശമതില്ലനല്ലനിലയാ-
ണോക്കമ്പൊളൊട്ടുംപ്രഭോ!
തുമ്പില്ലാത്തവളല്ലനിർമ്മലകലാ-
വിദ്യയ്ക്കുവിത്തല്ലയോ? 249

'ശ്ലോകംവെടിഞ്ഞകുതുകത്തൊടവൾക്കനല്കി-
ശ്ലോകംവെടിഞ്ഞനുസരിക്കറിയോടുകൂടി
വേഗംപകിട്ടിമമകോവിലകത്തുസാര-
നാകംഭവാൻവരണമാറുമണിയ്ക്കകത്ത്' 250

ഈവിധംപറയുന്നോനീ - - - തമ്പിമാർക്കാരു -

ശ്രീധാരാധരചക്രകാന്തിയൊടുമി-
ബ്രഹ്മാണ്ഡഭാണ്ഡത്തിനി-
ന്നാധാരായിതനായ്മുനിവ്രജമഹാ
ഹൃത്താമരത്താരിലും
ബാധാരക്ഷകമന്ത്രപംക്തിയിലുമെൻ
ചിത്തത്തിലുംമിന്നിടും

രാധാരമ്യഫലനസ്ഥനൈകസുകൃത-
ക്കുമ്പിന്നുക്കൂപ്പുന്നുഞാൻ. 251

വിധമുള്ള * * * * *

തങ്കത്താർമകളായതൻകമലയെ-
ത്താനങ്കമേററിസ്സുഖം
തങ്കയ്ത്താരിടചേർത്തുതങ്കമലയെ-
ക്കോലുന്നകൊങ്കത്തടം
തങ്കുംമോദമണച്ചെഴുന്നധരിയെ-
ത്താങ്കൽഭവാൻസന്തതം
സങ്കല്പിക്കുകസങ്കടംകെട്ടുമുടൻ
കാമങ്ങളുംകൈവരും. 252

'കൊണ്ടൽനേർവർണ്ണനെച്ചിത്തം
കൊണ്ടുകണ്ടതയെന്നിയേ
കൊണ്ടാടിവിരവിൽക്കൂപ്പു-
ന്നുണ്ടുഞാനിപ്പൊഴെപ്പൊഴും' 253

ഈവിധംപറയുന്നോനീ * * * * * വിധമുള്ള * * * *

എന്നാൽസാധിക്കയുംചെയ്യുമിന്നാശപ്പെട്ടതൊക്കെയും
ന്ത്യാനമിച്ചിടുന്നോർക്കു മന്ദാരമരമല്ലയോ? 254

'പോരട്ടെപൂവൻതരവിഭ്രമസുരവല്ലി! പിന്നെ-
യാട്ടേസമസ്തവുമിനിപ്പടഘാദിഘോഷം
ക്കൂട്ടംചെടിഞ്ഞുകുറയാതെതുടങ്ങുവാനാ-
ക്കൂട്ടംകലർന്നവരൊടോതുകവിതകമ്പം' 255

വിധംപറയുന്നോനീ * * * * വിധമുള്ള * * * *

വൈകുന്നനേരമതുകൊണ്ടഹമിപ്പൊഴെന്നാൽ
പോകുന്നുഭൽസ്മരണയൊന്നിഹവേണമെന്നും
രാകേന്ദുരമ്യമുഖ!മേലിലഹോകണക്കി-
ലാകംനരേന്ദ്ര!യിനിയാരുമണിക്കുകാണാം. 256

(തിരിഞ്ഞുനിന്നു സേനാമുഖം നോക്കീട്ട്)

കൊട്ടിക്കൊൾവിൻ!കുലുങ്ങുംപടിവെടികൾഗഭീ-
രങ്ങൾഭീരങ്കിയെല്ലാം
പൊട്ടിപ്പിൻ!ചോന്ദർവന്നിപ്പുതുമയുടയപ-
ല്ലക്കെടുപ്പിൻ!നടപ്പിൻ!
പട്ടക്കാർപത്തിരണ്ടായ് നിരയൊടഥനിര-
പ്പിൻ!ചരിപ്പിൻ!തുറപ്പി-
പ്പട്ടാളക്കാർപകുത്തന്നുപിന്നണിനിര-
ന്നുഗ്രമായഗ്രമാജ്ഞേ. 257

പൊട്ടിപ്പൊങ്ങിത്തുടങ്ങിപ്പൊടിഭടപടവാ-
മ്പിച്ചെരമ്പിത്തുടങ്ങീ
പൊട്ടിച്ചീറിത്തുടങ്ങിപ്പൊടുപൊടെവെടിപ-
ട്ടാളമൊട്ടാളുതിങ്ങീ
കൊട്ടിൻഘോഷംതുടങ്ങീകുടുകുടെയുലകൊ-
ട്ടേറെഞെട്ടിത്തുടങ്ങീ
ദിഷ്ട്യാപല്ലക്കിലങ്ങീനൃപതിഹൃദിഹിതം
പോലെപോയിത്തുടങ്ങീ. 258

പാകാന്തകപ്രമുഖസേവിതനായസാക്ഷാൽ
ശ്രീകാന്തനെത്തൊഴുവതിന്നതിഘോഷമോടെ

ലോകംനടുക്കിയണിയിട്ടുഴകോട്ടുവേഗം
പോകുന്നുഭൂപതിയിതാപുകവണ്ടിപോലെ.

ഭദ്രശീലനതാംതുംഗഭദ്രഭൂപതിതന്നുടെ
യാത്രോത്സവമതിലോകനേത്രോത്സവകരംപരം

കുടിലാക്ഷികൾതന്മനസ്സെടുപ്പാൻ
കുടിലാകുംവിധുനന്ദനൻവിടേന്ദ്രൻ
കടലാസ്സുതടക്കിടുന്നുവെള്ള-
ക്കടലാസ്സൊത്തൊരുമുണ്ടിലിണ്ടലെന്യേ!

കൊള്ളാമിക്കോപ്പുകൊണ്ടല്ലുഴലിയതിനഹോ!
രാഗമിങ്ങോട്ടുമൊത്താൽ
കൊള്ളാമദ്ധ്വാനമെന്നാൽകുറയുമിതിനുവ-
ല്ലെങ്കിലുംശങ്കയില്ല
കൊള്ളിയ്ക്കാംകാര്യമെന്നല്ലവളെയുമഴകിൽ
കണ്ടിടാമിപ്പൊഴപ്പും
കൊള്ളാം പാവുംകുളിക്കാംസുഖമതിനവിടെ
ശ്ലേകനാശ്ലോകതന്നേ. 462

ലാക്കിലേവമുറച്ചങ്ങു * * *

ചീററിക്കൊണ്ടാർത്തിചീർത്തങ്ങൊരുചെറുപശുവിൻ
വാലതിൻമൂലഭാഗം
നാററിക്കൊണ്ടാട്ടിണക്കിഭ്രമള്ളിയോടുമതിൻ
മെയ്യിലാക്കയ്യുരണ്ടും
കേററിക്കൊണ്ടാശു ഘുംഘുധ്വനിയോടുകയറി
കണ്ഠമാക്കാമഖണ്ഡം

മാററികൊണ്ടുകൊടിഞ്ഞൊട്ടൊരുവൃഷമെട
ത്തിന്നുടൻവന്നിടുന്നു 263
വട്ടക്കണ്ണുംവഴിയുള്ളകിഴകളുതുക-
ത്തീട്ടുചെമ്മണ്ണുചേരും
മൊട്ടക്കൊമ്പുംകുളമ്പുംകുടിലനടെത്തുള്ള-
മ്പന്നവമ്പുംകൊടുമ്പും
കൂട്ടപ്പൂവാലുമെന്നീവകകലരുമൊരീ
ക്കുററനെക്കാൺകിലുള്ളം
ഞെട്ടിപ്പോംകല്പുതന്നീടിലുമുടനെമഹി-
യ്ക്കുംമഹിയ്ക്കാത്തവന്നും. 264
വട്ടച്ചൂട്ടുംകുനട്ടുംവലിയതലയെടു-
പ്പുംനടപ്പുംവെടുപ്പും
പൊട്ടിച്ചുള്ളഞ്ജനക്കല്ലൊടിയൊടുകിടയാം
വങ്കറുപ്പുംനിറപ്പും
പൊട്ടിച്ചോരുന്നാഗവ്വംശിവ!ശിവ!ശിവനേ
പൈക്കളെച്ചെന്നുകുത്തി-
ക്കുട്ടിച്ചോരംവരുത്തുന്നിവനുടെതടിയും
താടയുംപേടിയാകും
പൂത്തോടിരുളിപ്പൂളിച്ചുരമിഹചരമാ
ന്തിപ്പുളച്ചുംതിളച്ചും
നേത്തോടിച്ചെന്നുനേരിട്ടിണയൊടുടനടു-
ത്തെത്തിയുംകുത്തിയിട്ടും
കൂത്താടിക്കുസൽവിട്ടുംകൊടിയമദമൊടാ-
പ്പൈക്കളോടൊത്തുകാമ-

ള്ളത്താടിക്കൊണ്ടു നില്ക്കുന്നിവനിതൊരുടയാ
ള്ളാറാനോക്കുറ്റനത്രേ. 266

വന്മലയൊത്തിടുമിവനൊട്ടു
തമ്മിലിടഞ്ഞാൽ കണക്കിലാക്കിവിടും
ശമ്മലയായിത്തീൎന്നിതു
നിൎമ്മലമാൎഗ്ഗേ കടന്നുപോവതിനും. 267

ക്കുറ്റകത്തിടുമിന്നീ
ള്ളാറാൻ കത്തിക്കലമ്പലാക്കിടുമോ?
ഏറ്റകത്തിനൊരുകാ-
ണേറ്റകത്തിനന്തോന്നതൊത്തിടുമോ? 268

ബ്രഹ്മാണ്ഡങ്ങൾമുഴക്കിമുക്രയുമതി-
ട്ടുക്കോടടുത്തിടുമീ
ബ്രഹ്മാണ്ഡംവരുമിവഴിയ്ക്കൊരഭിമാ
നംതാളെതിൎത്താലഹോ!
ബ്രാഹ്മണ്യംപരമുണ്ടിവന്നൊഴിയണം
ഞാനെന്നിതോൎക്കില്ലിതിൻ-
ചെമ്മണ്ണാടിനകൊമ്പുകൾക്കൊരിരയാ
മിന്നേരമിന്നേഷഞാൻ. 269

ഗളതലമണിയും മണിയും
കിണികിണിരവവും മിരത്തതടിയും തടിയും
ക്ഷണമെഴുനടയും നടയും
പണിചണിപറവാനിതോൎക്കിൽ മിന്ദസം മിന്ദസ.
വിക്രമനിവനെക്കാട്ടും
നല്ലൂയവും പൊന്തിടുന്നാപ്പൂഞ്ഞിക്കൂട്ടം

പൈക്കളൊടുള്ളൊരുകെട്ടും
മുക്രയുമുചിതംമുഴങ്ങുമിട്ടിക്കെട്ടും. 271

ഈക്കാട്ടുന്നൊരിവന്റെമുഷ്ടികളുവാ
നാരിപ്പൊൾമൂരപ്പിതാ
ക്കാക്കട്ടാഞ്ഞുകവിഞ്ഞതാണിതുപക-
ച്ചോടുന്നിതുടെന്നിയേ
ഊക്കൊട്ടോകൊടുതായകൊമ്പുകളിവൻ
വെക്കംമെയക്കംകട-
ന്നാൽക്കിട്ടോകരുതിപ്രയോഗമതിവൻ
ക്കൂട്ടില്ലക്കൂട്ടംദൃഢം. 272

സ്നാനംചെയ്തുവരുന്നവങ്കുതിരയും
സന്നിദ്ധയോടക്ഷര-
ജ്ഞാനംചേൎന്നൊരുശൂദ്രനുംപടുമദ-
മ്പാടുള്ളനല്ലാനയും
ഗാനംചേൎന്നൊരുപട്ടരുംപരമടു-
ത്താലുണ്ടനൎത്ഥംസുരാ-
പാനംചെയ്തവനുംസ്മരാൎത്തികരളിൽ
കാളുന്നൊരാക്കാളയും. 273

അനൎത്ഥമിവരോടൊത്താൽകനത്തിൽവരുമെന്നഹോ
മനുസ്മൃതിയതുണ്ടിന്നുമനസ്സിലതുമോൎക്കണം. 274

മടിമതിയിലെനിക്കില്ലിപ്രമാണംപിടിച്ചു-
ങ്ങടവിലൊഴികയാണൊന്നസ്തുപോട്ടേവളസ്സും

(നല്ലവണ്ണം നോക്കീട്ട്)

പടുവൃഷമുടനല്ലപോയിനിച്ചൊവ്വൊടിന്നീ
നടവഴിയിൽനടക്കാമാവൃദൈവാനുകൂലം!
ലാക്കിലേവം വിചാരിച്ചു * * * * *
ശ്രീകൊണ്ടുംസുമനോവിലാസവിഭവം
കൊണ്ടുംവയോവിഭ്രമ-
ശ്രീകൊണ്ടുംവിടപാളിസക്തിയതുകൊ-
ണ്ടുംകേളികൊണ്ടുംപരം
ആകാരാദികൾകൊണ്ടുമഞ്ചിതലതാ-
ജാലത്തൊടിട്ടിക്കുഴം
രാകാരമ്യമൃഗാങ്കബിംബമുഖിമാ-
രോത്തീടിലൊത്തീടുമേ. 276

അടവോടൊന്നുമുമ്പാക്കമെടനംചെയ്യനന്തരം
ഉടനൊന്നുവലംപാത്തു വിടനോക്കുന്നുവിശ്രുതൻ. 277

കാണായ്മുമ്പൊരുകണ്ഠസൂത്രമിയലും
കല്യാണിയെപ്പിന്നെനൽ-
ക്ഷോണീപാലനനന്തരംകയറുമായ്
മുഷ്ക്കാളുമുക്കാളയും
ചേണാന്നിങ്ങെതിരായണഞ്ഞുടനെട-
ത്തിട്ടാലതാപ്പന്തിര-
ണ്ടാണിന്നൊക്കെയുമോക്കിലെൻറശകനം
കൊള്ളാംകുഴക്കില്ലഹോ! 278

നന്ദ്യാനമ്മകലാവിലാസരുചിപൂ-
ണ്ടത്യാപ്തരൊത്തെപ്പൊഴും
നന്നായ്നമ്മകലാവിലാസിനിയെഴും

പൊന്നേടചെമ്മേപരം
ഇന്നേരത്തിതകണ്ടിടുന്നുകയറി-
ച്ചെന്നാൽവരൻവാമനൻ
വന്നേറെക്കലികൊണ്ടപോലെകയറി-
ക്കമ്പംകലമ്പീടുമോ? 279

അരിമയെഴുമവനുള്ളോരച്ഛനങ്കേകിടത്തീ
ട്ടരസമുഖനതെന്നാണിട്ടുപേർതിട്ടമത്രേ
പരമതൊരുയഥാൎത്ഥംതന്നെയാണായവൻതാൻ
പരിചിനൊടഭിവാദ്യംചെയ്തുകേൾപ്പുണ്ടതുംഞാൻ

വാമനൻതാനതെന്നുള്ളതോമനപ്പേരതാണതും
കേമനാണിട്ടതോൎക്കുമ്പോളീമനുഷ്യന്നിണങ്ങിടും
ഊമനേപ്പോലിരിക്കുന്ന വാമനപ്രീതിയോമമ
ഓമനപ്പെൺകൊടിക്കുള്ളോരാമനഃപ്രീതിയോഗ്ഗുണം?

മാടമ്പുംമുലയുള്ളമാനിനിയതിൽ
സ്നേഹപ്പെട്ടത്താതെയീ
മാടാംപൊണ്ണനിലെന്തിനാണതുനമു-
ക്കേറെസ്സുഖക്കേടിനോ?
മാടംപററുമിരുട്ടുപോയ്നിശിവിള-
ക്കേററംവിളങ്ങീടുവാൻ
മാടമ്പിത്തടിതന്നിലോതിരിയിലോ
കോലെണ്ണകോലേണ്ടതും. 283
നിത്യംനിസ്തുലമോദമോടവളുമി-
പ്പൊന്നേടപൂക്കേററവും

നിത്യന്മാരൊടുമൊത്തുരാപ്പകൽതക-
ൎത്തുള്ളംകളിത്തങ്ങിനേ
വത്തിയ്ക്കുന്നൊരവസ്ഥയാക്കിലവിടെ-
ച്ചെല്ലാമെനിയ്ക്കുംകരേ
നിത്യൻതന്നെയതാണഞാനുമവനെ-
ക്കന്നിയ്ക്കുസേണമോ? 285
അവനിന്നവിടെച്ചെല്ലുമവരെസ്സൎവ്വമുണ്ടഹോ.
അപിശപാസമതിൻവണ്ണമവനെന്നെയുമാകിടും
കയറിച്ചെല്ലണംചോററുകയറൊന്നിവനില്ലയോ
കയക്ഷമവനെന്നാലും കയല്ലുന്നിരസിച്ചിടും. 286
ആരണന്മാൎക്കാരേടത്തു ചേരണംചെന്നതെങ്കിലോ
കാരണംവേണ്ടവൎക്കെന്തു വാരണംവഴിപാടുകൾ.
വിടസ്ഃമാദത്തൊടിവണ്ണമോൎത്തു
വിടൻനടന്നാഭവനപ്പടിയ്ക്കൽ
മടുത്തിടാതെത്തിമറിഞ്ഞുനോക്കി-
പ്പുടതപമോടിങ്ങിനെപാൎത്തിടുന്നു. 288
നാകസ്ത്രീമണിയൊത്തനമ്മകലവാൽ-
ക്കണ്ണാടിയൊത്തങ്ങുതൻ
പാകത്തിൽസഖിതൻെറകയ്യതിൽവെടു-
പ്പായ്ത്താൻപിടിപ്പിച്ചഹോ
ശ്രീകണ്ഠംപടിപല്ലുതേച്ചിതവസി-
ച്ചീടുന്നമന്ദസ്മിതം
തൂകിത്തന്മുഖഭംഗിപാൎത്തുമിവയെ-
ത്തിപ്പോളുനല്ലോത്സവം. 289

വിരഹവാടവങ്ങളെക്കണ്ടു * * * * (112)

'ഹരിഹരിയെഴുനേറേറനെങ്ങുനിന്നങ്ങുമെല്ലി-
ച്ചരുതരരസപൂൎവ്വംവന്നുചേരുന്നതിപ്പോൾ?
നിറമെഴുമിറയത്തേയ്ക്കിങ്ങുകേറാമിരിയ്ക്കാം
വരവിതിഹവിചാരിച്ചിട്ടതില്ലൊട്ടുമേഞാൻ. 290

അപൂൎവ്വദൎശനംകൊണ്ടിന്നപൂൎവ്വകൗതുകാമൃതം
അപാരമുള്ളവാകുന്നു കൃപാരസനിധേ! മമ' 291

ഈവിധംപറയുന്നോനീ * * * * * വിധമുള്ള * * * *

അത്രരണ്ടാംക്ഷമിന്നൊപ്പമതിനന്തരമേന്തുമോ
അതുകൊണ്ടീവകബ്ഭംഗിമതിയെന്റെമനോഹരേ!

(ഇറയത്തു കയറീട്ട്) തന്നപിമാരക്കാരു * * * *

സുരതസൂചനി! ദൎപ്പണമിപ്പൊഴെൻ-
കരമതിൽബതതന്നിഹചെന്നുനീ
കരുകസാലയെടുത്തിടുകെന്നതി-
ത്തരുണിതാൻപറയുന്നുപരിഭ്രമാൽ 293

ശ്രീചാണിയ്ക്കുതിരാംശിരീഷമൃദുലാം
ഗിത്തയ്ക്കലോതിടിനോ-
ത്തീചാണിയ്ക്കെഴുമൎത്ഥമൊക്കെയുമറി-
ഞ്ഞിത്തച്ചിലിത്തോഴിയും
ഈവാല്യള്ളൊരുദൎപ്പണംബതകൊടു
ത്തന്തൎഗൃഹേചെന്നൊടു
ത്തീചെയ്ലത്തിറയത്തിടുന്നിതുരസാ-
ലമ്പിൽക്കസാലാസനം 294

ഇഷ്ടമോടിളവെയിലിപ്പോളൊട്ടുകൊള്ളാംഹിമോദയേ
അഷ്ടാംഗഹൃദയേകേൾപ്പുണ്ടൊട്ടുകൊള്ളാമതെന്നഹോ

'പ്രസാദമുൾക്കൊണ്ടെഴുകേറിടുംവാ-
ക്കാസാരമേ!നൂനംഭവാനിദാനീം
കസാലതന്നിൽക്കരയേറിമേളി-
ച്ചസാരമൊന്നിങ്ങിടവോടിരിക്കാം 296
ചില്ലുതേപ്പുനിമിഷംകഴിച്ചിടാ-
മില്ലതാമസമടുക്കൽവന്നിടാം
അല്ലൽവിട്ടൊരുമയായ്മറിക്കിടാ-
മല്ലതെങ്കിലതുടൻതുടങ്ങിടാം 297

ഈവിധം പറയുന്നോനീ * * * * (കസാലയിൽ ഇരുന്നിട്ട്) വിധമുള്ള * * * *

മുറുക്കവാനെൻമുകിൽവേണി!തെല്ലും
മുറുക്കമില്ലാക്കിളിപ്പോൾനിന്റെ
മുറുക്കിതൊക്കെക്കഴിയട്ടെപിന്നെ
മുറുക്കനന്ദിച്ചൊരുമിച്ചുതന്നെ 298

ചില്ലുതേപ്പിന്റെവിസ്താരംപല്ലവാധരി!പാർക്കിലോ
തെല്ലതല്ലിന്നിതിൻവട്ടം ചൊല്ലേണംനല്ലയോഗമോ
ചീത്തമോദത്തൊടിച്ചേടിചേർത്തിടും ചിലതൊക്കെയും
ചീത്തയോനല്ലതോയോഗമോർത്തിതേതാനുമോതിടാം

തിപ്പലിമുളകുംചുക്കം
കർപ്പൂരസ്സത്തുമൊത്തുപൊടിയാക്കി
ഇപ്പൊഴുമിക്കരിതന്നിൽ
കെല്ലോടുകൂട്ടിപ്പൊടിച്ചതാണിതഹോ! 301

ചാക്കിൽമാവിലകൾംപഞ്ചസാരതേൻ
പൃക്കലപ്പുത്തുകൊലഞ്ഞലിഞ്ചെയും
ലാക്കിൽനല്ലകടലാടിവേരുമു-
ണ്ടീക്കലിപ്പൊളിയുമുണ്ടുകണ്ടിരോ? 302

ഇക്കാലത്തിലവംഗമിഞ്ചിയിലനൽ
ജാതിസ്സുരാമച്ചവും
തക്കോലംസ്ഥലവങ്കമങ്ങകില്ലമാ-
കസ്തൂരികർപ്പൂരവും
ചുക്കേലത്തരിചന്ദനാദികളുമായ്
വെട്ടിത്തിളപ്പിച്ചിടും
തൽക്കാലംതരമായ്സുലൃക്കഴിയുവാ-
നുള്ളോരുവെള്ളംവിഭോ! 303

ഈവിധംപറയുന്നോന്നീ * * * *
നല്ലയോഗമിതുനല്ലസൌഖ്യവും
നല്ലയോഗ്യതയുമുണ്ടതെങ്കിലും
അല്ലയോഭവതിചൊല്ലുബുദ്ധിമു-
ട്ടല്ലയോനിരുപമാംഗി!നിത്യവും. 304
'സുരുചിരാംഗസുഖംപണിയെന്തുമൽ
സുരതസൂചനിയായിടുമിസ്സഖി
വിരവിലിങ്ങിനെവട്ടമൊരുക്കിടും
വിരസയല്ലിവൾംവീരശിഖാമണേ!' 305
ഈവിധംപറയുന്നോന്നീ * * * *
രാജസമമ്പോസദചിജ-
രാജസമാനപ്രസന്നതരസ്മിതേ!

രാജസമല്ലിത്രസദചിജ-
രാജസമാനപ്രശസ്തഗുണവസതേ! 306
‘നഭസ്ഥനക്ഷത്രകദംബനാഥ
ഗഭസ്തിമങ്ങൊനൊരുത്തുംഗകീർത്തേ!
ശുഭത്തിനുംശുദ്ധമതിനുമാണെൻ
പ്രളതപമല്ലീവകതെല്ലപോലും’ 307

ഈവിധം പറയുന്നോ നീ * * * തന്നചിമാക്കൊരു * **

ഇത്രരജോഗുണമൊത്തി-
ട്ടിത്തരുണിയ്ക്കൊത്തുനാസ്തിവേറെയൊരുത്തി
ഏത്രയുമഴകുവരുത്തി-
ട്ടത്രയെഴുംനന്നിതിൻറവേശ്യാവൃത്തി. 308

വിധമുള്ള * * * *

മതിനേർമുഖി! വിസ്താരം മതിനിൻപല്ലുതേപ്പിത്
മതിയാക്കുകവന്നാലും മതിമോദാൽമനോഹരേ

തന്നചിമാക്കൊരു * * * *

പരന്നമോദത്തൊടുപല്ലുതേപ്പി
മരന്ദനേർവാണികഴിച്ചുകുട്ടി
ഇരുന്നടിക്കീനെഴുനേറ്റുമന്ദം
വരുന്നുവക്രാംപടിവോടുതോത്തി. 310

കല്യാത്മൻകളമോടടുത്താഹമിരു-
ന്നീടട്ടെയെന്നോതിനൽ
കല്യാണിമണിയാളിരുന്നിതവിള-
മ്പുംതോഷമിത്തോഴിയേ

തെല്ലുംതാമസിയാതെതെക്കുകടമാ
ളൂർത്തിത്തൊരെൻപിച്ചള-
ച്ചെല്ലംകൊണ്ടിഥവന്നിടെന്നിവൾനിയോ
ഗിക്കുന്നുനിസ്സംശയം. 311

'കാണ്മാറില്ലിത്രനാളുംകനിവിനൊടെവിടെ
പ്പോയ്ഭവാൻ'ഞാൻകനിഞ്ഞാ
ക്കാമാരിശ്രീപുരേപോ'യവിടമതിൽവിശേ-
ഷങ്ങളെന്തൊ'ന്നുമില്ല
'സാമാന്യംസൌഖ്യമല്ലേസരസമദനല-
ക്ഷ്മിക്കുമിന്നാത്മജക്കും
ക്ഷേമംതന്നേനിനച്ചാൽകെട്ടതിപരവതി
ന്നില്ലവൾക്കുംമകൾക്കും. 312

മോദിച്ചുനല്ലകുശലങ്ങളിതിൻെറമാത്രം
ചോദിച്ചതെന്തവിടെനാരികളേറയില്ലേ?
വാദിച്ചിടേണ്ടബഹുപഥ്യമതാണതാണു
ചോദിച്ചതിപ്പൊളണമാത്രമിതിൻെറമാത്രം

തന്വംഗിമാക്കൊരു * * * *

കല്യാണാംഗിയതായൊരിക്കമനിതാൻ
കല്പിക്കയാൽചെന്നൊട്ടു
ത്തുല്ലാസേനമുറുക്കുവാൻമുദിതയാ
യുൾച്ചേരുമിച്ചേടിയും
ചെല്ലംകൊണ്ടിഥവെച്ചിടുന്നിതമുറു-
ക്കാമെന്നുനമ്മോടുടൻ

മെല്ലെപ്പുഞ്ചിരിതൂകിനർമ്മകലയും
ചൊല്ലുന്നുകില്ലെന്നിയേ. 314
നർമ്മകലേ!ബതനീയും
നന്മയിലധുനാമുറുക്കെന്നേവം
നർമ്മമൊടോതിവിടേന്ദ്രൻ
നന്മതിയോടുംമുറുക്കുതുടരുന്നു. 315
തന്വിമാക്കൊരു * * *
കൊണ്ടാടിമേളിച്ചിവളുംമുറുക്കി-
ക്കൊണ്ടാശുകണ്ണാടിയെടുത്തുനോക്കി
ചുണ്ടുംനനച്ചിങ്ങമരുന്നതത്ത-
ച്ചുണ്ടെന്നപോലൊന്നുചുകന്നുചിത്രം. 316
വട്ടണിസ്തനി!സുഖംമുറുക്കിതിൻ-
വട്ടമെത്രമിനുസംമൃഗേക്ഷണേ!
കിട്ടുകില്ലിതിനുതുല്യമെങ്ങുമെൻ-
പിട്ടതല്ലപികവാണിമാർമണേ! 317
പൊട്ടയാണുമുറുക്കിൻെറ വട്ടമൊക്കയുമെങ്കിലും
തുഷ്ടനാകേണമീഭംഗിതട്ടിടുന്നെന്തിനാണഹോ!
ഈവിധംപറയുന്നോനീ * * * വിധമുള്ള * * *
ചന്ദ്രൻതാണുതൊഴുന്നചാരുവദനേ!
സ്നാനാദികൾക്കേററമി-
ങ്ങിന്നെന്താണൊരമാന്തമായിഹവസി-
ച്ചാനിത്തണുപ്പാകയോ.
എന്നല്ലേകളിയിന്നലെപ്പൊടിപൊടി-
ച്ചുണ്ടായുറങ്ങീലതോ-

നിന്നെൻകണ്ണുപൂളിച്ചിടുന്നപൊളിയ-
ല്ലിപ്പോഴമയ്യോ!പരം
ഇപ്പൊഴേഞൊനുണന്നുള്ള കെല്പെഴുന്നവിടപ്രഭോ!
ഇപ്രകാരമതായീടാൻ വിപ്ര!മറെറാന്നുമല്ലഹോ!
ഈവിധംപറയുന്നോനി * * * വിധമുള്ള * * *
ഇന്നലെക്കളിയുണ്ടായോനന്നായോമിശ്രമായിതോ?.
നന്ദിയിൽകഥയേതെന്നചൊന്നാലുംശുകവാണി!നീ.
സർവ്വംചൊല്ലുവനംബരീഷചരിതം
സാക്ഷാലതിൽബ്രാഹ്മണൻ
ഭവ്യൻതാൻനവകുഞ്ചനംനവരസാ-
ഢ്യൻതാൻനവാഡംബരൻ
ദുർവ്വാസാവതുമംബരീഷനവനാ-
രെന്നോമഹാബുദ്ധിമാ-
നവ്യാജൻരചിജഭക്തനീക്കളിവെട-
പ്പായെൻവിടപ്രൌഢഭോ! 322
പറയാംനവകുഞ്ചൻെറ പറയൻതുള്ളലിന്നമേ
വരമഞ്ചത്തിലുണ്ടിങ്ങു വരണംരാത്രിയിൽഭവാൻ
ഈവിധംപറയുന്നോനി * * * വിധമുള്ള * * *
നാളീകതുല്യമിഴി!നമ്മകലേ!മനസ്സി-
ലാളീടണം രസമതെങ്കിൽദിനങ്ങൾതോറും
കേളീവിധങ്ങളതുവല്ലതുമൊന്നുവേണം
കേളീവിധത്തിലതുനമ്മുടെശീലമല്ലേ? 323
വരവാണീമണേ!രാത്രി വരവാണിനിദുഘടം
വരവർണ്ണിനി!യെന്നാലുംവരുവൻവഷളാകിലും.

ഇതെല്ലാമിരിയ്ക്കട്ടെരംഭോരു! നിങ്ങൾ-
ക്കതെല്ലാം നിതാന്തം സുഖം തന്നെയല്ലേ?
ഇതെന്തുള്ള നിസ്സാരമിപ്പോൾ വിശേഷി-
ച്ചതെന്തുള്ളു ചൊന്നാലുമിന്നായതെല്ലാം 326

മല്ലാരിതൻ തിരുമനസ്സുകൊണ്ടുഞങ്ങൾ
ക്കെല്ലാമതീവസുഖമാണു സുമാസ്യമൂർത്തേ!
ഇല്ലാവിശേഷവിധിയൊന്നുമതിപ്പൊളെന്നു
ചൊല്ലാം ഭവാനുമിഹ സമ്പ്രതി സൌഖ്യമല്ലേ!

ഈവിധം പറയുന്നോരി * * * വിധമുള്ള * *
നിങ്ങൾക്കസുഖമാണെങ്കിൽ ഞങ്ങൾക്കാമയമാകുമോ?
അംഗംരണ്ടുനമുക്കന്തരംഗമൊന്നേവമല്ലയോ?

ലളിതസിതയതാകും നിന്മകൾക്കിപ്പൊളാരാ-
ജ്ജളഭരതനതായോരാരണൻ തന്നെയല്ലേ?
അളികുഴലിയവൾക്കിക്കാന്തനാം ജന്തുവെന്നാ-
ജ്ജളതയൊഴികെ വേറിട്ടൊക്കയും സൌഖമല്ലേ?

'ആമൂർഖൻറെവിധങ്ങളമ്പൊടറിവു-
ണ്ടല്ലോമഹാസൌഖ്യമു-
ണ്ടാമോ ഭർത്തൃസുഖം കുറഞ്ഞതരുണി-
യ്ക്കന്തോ സുഖം തോന്നുമോ?
നാമോതുന്നതുമെന്തിനീവിഷയമ-
ല്ലാതുള്ളതെല്ലാം സുഖം
സാമോദാലവൾ പെററാരുണ്ണിയുളവായ്
ശേഷം വിശേഷം വിഭോ! 330

അത്തപ്പോനന്നായീക്കഥയഹമറിഞ്ഞില്ലകളിയ-
ല്ലിതെന്നോടോതീട്ടില്ലൊരുവനുമിതിൻമുമ്പിലബലേ
ഹിതംപോലിന്നോണപ്പടവഭവതിയ്ക്കാണിതിനുപി-
ദ്ധതംഞാനേകീടേണ്ടതുമതിഹലാഭംബഹുസുഖം
എന്നുപെററിതുകിടാവിനുംസുഖം
തന്നെയോബതമകൾക്കുമിന്നഹോ?
‘ധന്യശീല!ധനുമാസമാദ്യമാ-
ണൊന്നുമില്ലൊരുവിശേഷമോതുവാൻ
പാർത്തീടിൽപ്പലതുണ്ടുവാർത്തരമ-
ല്ലിപ്പോൾകളിയ്ക്കാതിനി-
പ്പാർത്താൽപന്തിയതല്ലരാത്രികബളം
പാററിയ്ക്കുമോകാണുമോ?’
ഓർത്താൽജോലിയതൊന്നുമില്ലകബളി-
യ്ക്കില്ലിന്നതിബ്രഹ്മനാ-
ണോത്താമോദമുടൻവരാം‘വരികിലോ
ചൊല്ലാമതെല്ലാമഹം’ 333
വൈകുന്നുനേരമതുകൊണ്ടിനിഞാനുമെന്നാൽ
പോകുന്നുമൽസ്മരണയൊന്നിതുവേണമെന്നും
രാകേന്ദുരമ്യമുഖി!മേലിലഹോകണക്കി-
ലാകുംനിനക്കിനിരാത്രിയിൽവന്നുകൊള്ളാം
മന്ദംമഴക്കാറിൽമറഞ്ഞൊളിച്ചീ-
ടുന്നോരുചന്ദ്രകലയെന്നപോലെ
ഉന്നീയകത്തേയ്ക്കിവൾപോയിടുന്നു
നന്ദിച്ചുഞാനുംനടകൊണ്ടിടുന്നു. 335

പാരാതിങ്ങിനെപാൎത്തുപത്തടിനട-
ന്നപ്പോൾപഴനൂവറു-
ത്താരാണിക്കെറിയുന്നതിത്രബഹ്ളമാ-
നിക്കാതിനിക്കായത്
നേരായിട്ടറിയേണമെന്നുകരുതി-
പ്പെട്ടന്നുഞെട്ടിത്തിരി-
ഞ്ഞാരാലങ്ങിനെനോക്കിനിന്നഥവിചാ-
രിക്കുന്നുവീരൻവിടൻ 336
ഞാനിത്രനേരവുമിരുന്നൊരുനല്ലകുഡ്യ-
സ്ഥാനത്തുതെല്ലരികിൽനമ്മകലാസമീപേ
മാനിച്ചതിന്നുതുണയായിഹനിന്നിരുന്ന
സൂനാംഗിയാംസുരതസൂചനിയാണിതല്ലോ.
എന്താണടുക്കലിതുവന്നുപുറത്തുപൂവു
സന്തോഷമോടുടനെറിഞ്ഞതുകമ്പമുണ്ടോ?
എന്തോരുഗൂഢമതിനെന്നുനടിച്ചിടുന്നു-
ണ്ടെന്തെങ്കിലുംചിലതുചോദ്യമിടുന്നുഞാനും
ഇപ്രകാരംവിചാരിച്ചനൽപ്രവളാംഗിയോടഹോ!
ക്ഷിപ്രമേവമുരയ്ക്കുന്നുവിപ്രവര്യൻവിടേശ്വരൻ
അഭ്രകേശിനി!പരിഭ്രമിച്ചുകൊ-
ണ്ടഭ്രവാരണഗതേ!മമാന്തികേ
വിഭ്രമത്തൊടിഹവന്നതെന്തെടോ!
സുഭ്രൂ,ഹേസുരതസൂചനി!പ്രിയേ! 340
‘അല്പംഗൂഢംകഥിപ്പാനാ
ണിപ്പോൾഞാൻപിന്നിൽവന്നത്’

ക്ഷിപ്രമെന്നാൽപറഞ്ഞാലും
സുപ്രസന്നതരാനനേ! 341
'വന്നിഷ്ടത്തിനുവല്ലതുംപറകയ
ല്ലെൻപത്തനത്തിൽഭവാൻ
വന്നിട്ടിപ്പൊളൊരാണ്ടുപോരമമത-
യ്ക്കിമ്മട്ടുകണ്ടിട്ടതോ
ഇന്നൊട്ടുംവിഷമിച്ചിടേണ്ടിവിടെവ-
ന്നീരാത്രിയിൽത്തുള്ളക-
ണ്ടെന്നിട്ടെൻറപുരത്തിലേയ്ക്കുഴകട-
ന്നീടാംകിടന്നീടുവാൻ 342
അല്ലാതങ്ങിവിടത്തിൽവന്നഴപര-
ങ്ങിടിൽക്കിടപ്പാൻകിട-
യ്ക്കില്ലാതെല്ലൊരുപായയുംബതപുത-
പ്പുംവന്തണപ്പില്ലയോ?'
ചൊല്ലാംനമ്മകലയ്ക്കുഹന്തമുഷിയേ-
ണ്ടെന്നോർത്തുടൻചൊന്നതാ-
ണല്ലാതുണ്ടൊരുകാര്യമിങ്ങുവരികി-
ല്ലിരാത്രിപൃഗാത്രിഞാൻ 343
അക്കാര്യമമ്പൊടുകഴിച്ചൊരുപാതിരയ്ക്കു
നല്ലാറണിക്കുഴലി!നിൻനിലയത്തിലെത്താൻ
നോക്കാമുപായമൊരുപേക്ഷയതില്ലിതെൻറ
ളോഷ്ഠല്യനമ്മകലയോടുപറഞ്ഞപോലെ.
'അല്ലതിലല്ലലൊടിവിടെ-
ക്കല്ല്യമതേ! വന്നുബുദ്ധിമുട്ടേണ്ട

നല്ലതതാണന്നതുന്തനം
കില്ലതിനുണ്ടോമനസ്സിൽമടിവുണ്ടോ? 345
ദൃഢത്താണവരൻദുരാഗ്രഹമെനി-
സ്സില്ലൊട്ടുമമ്മസ്സമി-
ങ്ങേറെപ്രീതിയതുണ്ടതല്ലതവന്ന-
സ്സാൾമാററമാണിങ്ങുമ
ആറാശ്വാസമെനിസ്സുഗർഭമവിടെ
ശപാവില്ലവേറിട്ടുമി-
ല്ലാരുംമൽപടിഞ്ഞാനടസ്സുകയുമി-
ല്ലിന്നിത്രവോരേപുരേ? 346
ധാരാളമായിനിനിനക്ക്ലൊരുവസ്തുവേണ്ട
നീരാളനിസ്തുലരുചേ!നലമോടുനമ്മെ
ന്നാരാളുവന്നുപിടികൂട്ടമതാണുശല്യം
പാരാളുമൽക്കടവലാഹകവേണിയാളേ! 347
തനപിമാക്കൊരു * * *
പരിചോടിഹവേരെനിസ്സിതെന്നീ
പ്പറയുന്നോരിവൾതൻറവാക്കതന്നെ
പരമാത്ഥമതാക്കിടുന്നുപിന്നെ-
പ്പുരബോധത്തിനുവേറെയൊന്നുവേണോ?
വിധമുള്ള * * *
കരുനിവൃത്തിയതുണ്ടിതിനെങ്കിൽഞാൻ
വരുമിനിത്തികവാക്കകവേണ്ടനീ
കരുകുഴക്കൊരുവേളഭവിസ്സിലും
പരിഭവിസ്സൊലപങ്കജലോചനേ. 349

പാരംഭയത്തൊടുപറഞ്ഞൊരുമൽചകിട്ടു
നേരെന്നുറച്ചിതരസിച്ചുമദിച്ചുമന്ദം
ഏറുന്നഭംഗിയൊടുപോയ്പുരതന്നകത്തെ-
യ്ക്കേറുന്നനന്ദിയൊടുനന്നിവൾനാരിയല്ലേ?

ഏവംപരംഹൃദിനിനച്ചുവിടൻധരിത്രീ-
ദേവൻപടിപ്പുരപുറത്തുകടന്നുപാരം
ആവീതിയോടുവിലസുന്നവിശേഷവേശ്യാ-
സ്ത്രീവീഥിതന്നിലഥനിന്നുനിനച്ചിടുന്നു. 351

എന്നാലെന്താണുകർത്തവ്യമെന്നാലൊന്നിനിയെന്നഥോ
നന്നായ്ത്തോന്നിച്ചിടട്ടേഗോവിന്ദൻഗോപീകുചപ്രിയ(ൻ
ലാക്കിലേവമുറച്ചങ്ങു * * *

ഗൌരീശങ്കരമൊന്നുതൻഗളമതിൽ
കെട്ടീട്ടുടൻമഞ്ഞളി-
പ്പേറീടുന്നൊരുപട്ടുടുത്തുവരിയായ്
ഭസ്മംധരിച്ചങ്ങിനെ
ചാരീരേഴുമുലയ്ക്കുമാറുവെറിയാ-
യുച്ചത്തിലോരോന്നുര-
ച്ചാരിവന്നണയുന്നതമ്പുടാ! വസൂ-
രിക്കുത്തുമത്യുൽക്കടം 353

മന്നൻഫലണ്ടാകരാളക്ഷിതിവിബുധനത
ല്ലേയിതെത്തുന്നുനേരി-
ട്ടന്നംഭീമൻകണക്കെച്ചിലചരപരസം-
സാരമാസ്സാരമെന്യേ

നിന്നച്ചത്തിൽത്തുടങ്ങുംദൃഢമിന്നിയിതൊരാ-
ചത്തുപോകട്ടെമിണ്ടേ-
ണ്ടൊന്നിച്ചില്ലെന്തതാവോ!പിറകിലതിമഹാ
ദുഷ്ടരായ്ശിഷ്യരാരും 354

അല്ലാവിദ്യാനടത്തെത്തിയല്ലേകാര്യംകഴിഞ്ഞാൻ
നില്ലാതിപ്പോൾകടന്നൊന്നുംചൊല്ലാതേപോകിലുത്ത(മം
കണ്ടില്ലെന്നുംനടിച്ചിക്കളവൊടയിഭവാ-
നെഞ്ചുപോകുന്നുതമ്മിൽ
കണ്ടിട്ടൊട്ടായികാലംമമകഥകൾസഖേ!
ഹന്ത!ചിന്തിക്കയില്ലേ?
കണ്ടിക്കാർവേണിമാക്കിന്നൊരുതൊടുകുറിയാം
സത്യശീലാവിലാസം
കണ്ടാക്കാമാഗ്നികത്തിട്ടവിരതമകമു-
ണ്ണിച്ചുകണ്ണിച്ചിടുന്നു' 356

ആട്ടേവിചാരിക്കുമതിപ്പോളെന്നാൽ
പോട്ടേതിടുക്കംപലതുണ്ടിതോഞാൻ
കേട്ടേനതിജ്ജാലികളൊന്നുതീർന്നി-
ട്ടാട്ടേനടത്താംവ്യസനംകെടുത്താം 357

ഈവണ്ണമോതിയവനെബ്ഭ്രത!വിട്ടുനല്ല
ഭ്രൂവിണ്ണവക്കവിലസുംകുറിയാംവിടേന്ദ്രൻ
ഭാവംതെളിഞ്ഞുകുറെയങ്ങുനടന്നുപിന്നീ-
ടേവംതിരിഞ്ഞവിടെനിന്നുനിനച്ചിടുന്നു 358

മൽക്കള്ളവാക്കിനൊടുകേട്ടിവൻതാ-
നുൾക്കൊള്ളുമുത്സാഹമിയന്നിദാനീം

ചിക്കെന്നുചീററിച്ചിലശബ്ദമിട്ടു
നില്ക്കാതെപോകുന്നിതുപോക്കുപോലെ 359

ലാക്കിലേവമുറച്ചങ്ങു * * * *

പാരംഭംഗ്യാവിളങ്ങുന്നിളമതിലതിലും
പൂമലക്കാവുരാജ-
ദ്വാരംദ്വാരാവതിയ്ക്കൊത്തൊരുപൊലിമപൂത്തു
പ്രൌഢിയിദ്ധാടിയോടേ
നേരകാണുന്നുനേരററൊരുമഹിതമഹാ
ഹർമ്മ്യമേതാണിതയ്യോ!
സാരംകിട്ടീസമസ്തംലളിതസിതയെഴും
രമ്യമാംഹർമ്മ്യമല്ലോ. 360

പോണോപൂർണ്ണരസത്തൊടിപ്പൊളവിടെ-
യ്ക്കൊന്നെന്തിനാണിന്നതോ
പോണോസാദ്ധ്യമതില്ലവല്ലതുമിനി-
പ്പോയെങ്കിലായെങ്കിലോ
വേണോസംശയമായുറപ്പതിനുപാ-
യംകണ്ടുരണ്ടെങ്കിലും
പൂണ്ടൽപ്രശ്നമതാണിരട്ടവരികിൽ
ചൊവ്വല്ലപോവില്ലഞാൻ 361

തെററന്നിത്ഥമുറച്ചുകൈവിരലതിൽ
തൻപൂണനൂലങ്ങുടൻ
ചുററിച്ചുററിയതെണ്ണിയങ്ങഥപിഴ-
ച്ചീടാതഴിച്ചപ്പൊഴേ

ഒററപ്പെട്ടിതുശങ്കതീൻവഴിയിൽ
സന്നദ്ധനായ്നിന്നുടൻ
ചെറെറാക്കുന്നനതാംഗിയിൽകൊതിവിടാ_
തേവംവിടാധീശ്വരൻ. 362

ഇളഭരതനതെന്നകാന്തനിപ്പോൾ
ജളതപറഞ്ഞുഞെളിഞ്ഞൊഴിഞ്ഞിടാതെ
നളിനശരനവീനകീൎത്തിയായോ_
രളികുഴലാളവൾതന്നടുക്കലുണ്ടോ? 363
ഉണ്ടെങ്കിലെന്താണവിടെയ്ക്കുപോണം
രണ്ടെങ്കിലുംതാണലസന്നതല്ലേ
കണ്ടെങ്കിലെന്താണവനിന്നുദ്വേഷ്യം
കൊണ്ടെങ്കിലെന്താണതുതേങ്ങയാണ്. 364
ഇവിടെച്ചെന്നുകടന്നി_
ട്ടിവളെപ്പിട്ടിൽപകിട്ടിടേണമഹോ
ഇവചിന്തിച്ചഥചെന്നി
ട്ടവളെത്താൻപാൎത്തുപാൎത്തുപാൎത്തുവിടൻ.
വെള്ളക്കണ്ണാടിവെള്ളസ്ഫടികമണിവിള_
ക്കച്ചടിശ്ശീലമേലാ_
പ്പുള്ളംകാൽതെററിവീഴന്നൊരുനിലമണിനീർ_
പ്പൂമുഖിപ്പൂമുഖാന്തേ
കൊള്ളാമിക്കണ്ടകോപ്പെങ്കിലുമൊരുരസമി_
ല്ലിങ്ങുനില്പാനകത്തി_
ങ്ങുള്ളോരീയുള്ളിനാറേറാശിവമയമിനിമേ_
ലൊക്കെമേലൊക്കെനാറും. 366

എന്നാലുമസ്സുവിടനിങ്ങിനെപോൾത്തന്നാപി
തന്നെത്തിരഞ്ഞവിടെയൊക്കെനടന്നുനോക്കി
എന്നിട്ടുകാണ്മതിനുപൊങ്ങിമറഞ്ഞകുന്നു
ചെന്നിട്ടുകണ്ടുപുനരിത്തരമോർത്തിടുന്നു. 367

തൈലംതാൻതന്നെപൊത്തിത്തലമുടിമുറുകെ
ക്കെട്ടിനിർത്തീട്ടുവട്ട-
ഷ്ലീലക്കൊട്ടൊന്നുകെട്ടീട്ടുടനുടനെമുറു-
ക്കിക്കരിഞ്ചുണ്ടുമാക്കി
മാലേന്ന്യമഞ്ഞാൾചേർന്നൊരുടുപുടവമുല-
ക്കച്ചയോടുംമലന്നാ-
ക്കാലുംനീട്ടിക്കിടപ്പാണിവൾചെറിയകയർ-
ക്കട്ടിലിൽക്കട്ടിയുണ്ടേ.

കിണ്ണംകിണ്ടികരണ്ടിയുള്ളിചെറുപി-
ഞ്ഞാണംമഹാരക്ഷയാം
വണ്ണംകാച്ചിയമോരുകത്തിലമെഴ-
ക്കോലുംകുളിപ്പാക്കഹോ
എണ്ണക്കുപ്പികൾതേക്കിലപ്പൊതികളി-
നൊട്ടപ്പനന്നീവക-
കണ്ണിൽകണ്ടൊരുശപ്പുശിപ്പുചവറി
ക്കട്ടിൽച്ചുവട്ടിൽസുഖം. 370

‘ഇതെന്തുകഥയാണോക്കിലിതിപ്പോളെഴുന്നേറ്റുഞാൻ
അതിസന്തോഷമാസ്വസ്ഥസ്ഥിതിയല്ലിതുകേവലം’

മതിമതിസമയോചിതംകണക്കാ-
യിതുമതിനിന്നുടെലൌകികോപചാരം

മതിയതിലതിതുഷ്ടിയായിടാന്നിം
രതിപതിരാജവിരാജരതാഗമേ! 372
[illegible]
ഭവൃകംഭണിതാവധൂതലളിതസിതേ!
ഭവതുമഹാഗുണലസിതേ!
ഭവദ്ഭൂഷാരത്നരമ്യകരലസിതേ! 373

* * * * * * *

* * * * * * *

അത്യന്തമൂഢതയെഴുന്നവർ ചെയ്തിടുന്ന
വൃത്താന്തമൊക്കെയുമഹോവിടനിപ്രകാരം
ചിത്തത്തിലോർത്തഥ നടന്നുവലത്തുഭാഗ-
മത്തപ്പിലമ്പിനൊടുകണ്ടുനിനച്ചിതേവം. 374
കന്നൽവേണിയതായിടും തന്നസംഗീതമഞ്ജരി
ഉന്നതപ്രമദംവാഴും ധന്യമാംധാമമാണിത്. 375
വീണാപാണികളായതുംബുരുമഹാ-
ശ്രീനാരദന്മാരെയും
ചേണാന്നീടിനരംഭമേനകയുമാ-
യൊത്തുള്ളനൃത്തത്തെയും
വാണീദേവിയെയുംകദംബവിപനേ
ചിത്രത്തിലിപ്പൊളിതാ
കാണുന്നിപ്പടിചൊല്ലിടുന്നിതിവൾതൻ
വീടെന്നുകേട്ടെന്നിയേ. 376
നടന്നുപിന്നീടതിനങ്ങകത്തു
കടന്നുകൌതൂഹലമോടുകൂടി

വിടൻപുരോഭാഗമതിങ്കൽനോക്കി-
ട്ടടൻനിനച്ചാനവൾതൻവിലാസം. 377
വീണാതന്ത്രികൾമീട്ടിടുമ്പോളിളകും
കൈമോതിരത്തിൻമണി-
ശ്രേണീശോഭകൾമിന്നൽപോലെസതതം
ചിന്നിച്ചുകൊണ്ടേററവും
കാണിക്കുന്നവൾകണ്ണടച്ചുകളമായ്
പാടിപ്പുറംതന്നിലീ-
ക്കാണുന്നോക്കുസുഖംകൊടുത്തുതറമേൽ
മേവുന്നിതാവിമ്മുദാ. 378
പിന്നെയുംകാമമോടോമൽത്തന്വിയെക്കണ്ടുകൊണ്ടവ
നന്നന്നിവൾവാഴുന്നതെന്നുകല്പിച്ചിതേററവും. (ൻ
സൌരഭ്യംപാർത്തണഞ്ഞുള്ളളിയൊടുമുടികെ-
ട്ടററഹോ!ദക്ഷിണാംസേ-
ചേരുന്നുപൊന്മണിത്തക്കകളുടയൊരണി-
ക്കാതുഴിഞ്ഞാലുപോലെ
പാരാതാടുന്നിടത്തേമുലമലയജവും
ചേർന്നുമിന്നുന്നുവീണ-
സ്ഥാരോമന്മദ്ധ്യഭാഗേപുത്തമയൊടിടചേ-
ർത്തുള്ളൊരാലംബുപോലെ. 380
അത്ഭുതമിന്നിവളെന്നെ-
ക്കെല്പോടേകാൺകകൊണ്ടുപേശേന
അഭ്യുത്ഥാനംചെയ്യു-
ന്നിപ്പോളതിനാലിവണ്ണമോതുന്നേൻ. 381

മതിമതിയുപചാരംപാരമീവണ്ണമെല്ലാ-
മതിരുചികലരുംനീയെന്തിനായേററിടുന്നു?
ഇതുപൊഴുതുവിശേഷാൽനല്ലവിദ്യാപ്രയോഗേ
മതമിതുസകലക്ഷ്മാമാനിനിമൌലിമാലേ!
നല്ലാർകുലമണേ!പാരം നല്ലോരിപ്പീഠമായതിൽ
ഉല്ലാസേനവസിക്കാമെന്നല്ലയോചൊല്ലിടുന്നുനീ
പിന്നെപ്പൊന്മണിപീഠാഗ്രംതന്നിലന്പോടിരുന്നവൻ
ഒന്നുമന്ദസ്മിതംതൂകിച്ചൊന്നാൻനന്ദിയൊടിങ്ങിനെ.
എന്താണിപ്പോൾകഥിക്കുന്നതുബഹുകുശലം
തന്നെയല്ലേ?ഭവാനാൾ-
സന്തോഷത്താൽനമുക്കിന്നിതുസുദിനമതാ
യെന്നിതോചൊന്നതുംനീ
സന്തോഷത്താൽനമുക്കിന്നിതുസുദിനമതാ-
യെന്നുഞാൻചൊല്ലിടേണ്ടും
ചന്തംചേരുന്നവാക്യംമധുരമൊഴി!ബലം
കൊണ്ടുനീകൊണ്ടുപോയാൾ. ൪൮൫
എന്നാൽപരംസുദിനമായിതുരണ്ടുപക്ഷ-
മെന്നാപയോജനയനേ!പറയുന്നതിപ്പോൾ
നന്നായതീവനിപുണതപമെഴുന്നനീയി-
ച്ചൊന്നോരുവാക്യമിവിടെബ്ബഹുയുക്തമത്രേ. ൪൮൬
അസിതാക്ഷി!നിനക്കിന്നുഹസിതേ!സുഖമല്ലയോ?
വസുവേറുന്നനിൻകാന്തൻവസുശർമ്മാവിനംപ്രിയേ!
സുഖമെന്നുകഥിക്കുന്നോ സുകുമാരാംഗിമാർമണേ!
സുഖിയാമവനെങ്ങിപ്പോൾശുകവാണി!വസിപ്പതും?

ളുദ്ദ്യാക്കിലില്ലനിജവാസഗൃഹത്തിലാണി
ന്നദ്ദേഹമെന്നുപരിചിൽപറയുന്നുവെങ്കിൽ
ചോദ്യംനമുക്കിനിയുമൊന്നിഹനാവിൽവന്നു
വിദ്യാവിലാസിനിലയേ!വിളയാടിടുന്നു. 390
തിങ്ങുന്നമോദമൊടുചൊല്ലുകചോദ്യമെല്ലാം-
മങ്ങുന്നതെന്നുപരിചിൽപറയുന്നിതൊന്നി
സംഗീതമഞ്ജരിതവപ്രിയജാരനായ
സംഗീതകേതുവിനഭിന്നയി!സൌഖ്യമല്ലേ?
എങ്ങുന്നുണ്ടായതിപ്പോളിതുശിവ!ശിവ!ഞാൻ
കേട്ടതില്ലിസ്സംശത്തിൻ-
ശൃംഗംനല്ലംബരപ്പൂവിവയൊടുശരിയാ-
യൊത്തൊരീവൎത്തമാനം
ഭംഗ്യാനീയിത്ഥമോതിക്കഥകളിതുമറ-
ച്ചുന്നുവെന്നാകിലോഞാ-
നെങ്ങുംകേട്ടീലകണ്ടീലയിസുമുഖി!തെളി-
ഞ്ഞിന്നുമറ്റൊന്നുചൊല്ലാം. 391
നേരംപോക്കിനിവേണ്ടതെല്ലമപര-
സ്ത്രീലോകമോടുംമുദാ
ചേരുമ്പോളിവചെയ്തിടാംകളികളെൻ-
കല്യാണഗാത്രി!പ്രിയേ!
പാരംപ്രീതിയൊടെൻറനൽച്ചെവികളിൽ-
പ്പൂക്കേണമേനീസുധാ-
സാരംപെയ്തൊരുവല്ലകീഗളരവ-
ത്താലിന്നുമാലെന്നിയേ! 392

ചൊല്ലുന്നെന്തുഭവാനഭീഷ്ടമതുഞാൻ
ചെയ്യാമതുംതന്നെയ-
ല്ലെല്ലാവിദ്യയെഴുംഭവാനുടെപുരോ-
ഭാഗേപ്രയോഗിക്കുകിൽ
മെല്ലെന്നെന്നുടെവിദ്യനല്ലശുചിയാം
പൊന്നിന്നുചെന്തീയിലാ
ണല്ലോദോഷഗുണങ്ങൾകാണ്മതുമതെ-
ന്നോതുന്നിതോനിപ്രിയേ! 393

അതിരസികതചേരുംനിന്റെഗീതങ്ങൾകേൾപ്പാൻ
മധുരമൊഴി!യിതെല്ലാംനന്മയിൽസമ്മതിക്കാം
ഇതിരസമൊടുചൊല്ലീട്ടായവൻനല്ലവീണാ-
ചതുരരവമൊടൊത്താപ്പാട്ടുടൻകേട്ടപാർത്ഥൻ.

ചിത്രംവീണാനിനാദത്തൊടുസദൃശമതാ-
കുന്നുശാരീരനാദം
ചിത്രംചിത്രംസ്വരംസർവ്വവുമധികതരം
വ്യക്തമാകുന്നുയുക്തം
ചിത്രംതാളംപഠിക്കുന്നതിനരിയമഹാ-
കൗശലംപാർത്തുകണ്ടാ-
ലിത്രൈലോക്യത്തിലിപ്പോളിവളൊടുശരിയാ-
യ്നാരിമാരാരുമില്ല. 395

അന്യൂനവിദ്യയുമഹോ!കളവററകാന്തി-
മിന്നുന്നമേനിയുമിവൾക്കിടചേർന്നതോർത്താൽ
ചിന്നുന്നശോഭകലരുംമണികൾക്കൊരുന്നാൾ
വന്നീടുമേമണമവുമെന്നുനിനച്ചിടുന്നേൻ.

പാട്ടുകേട്ടടനീവണ്ണം പെട്ടന്നോൎത്തിതുമാനസേ
പുഷ്ടമോദമവൻപിന്നെസ്സ്പഷ്ടമായിട്ടുചൊല്ലിനാൻ.
കളഗാനങ്ങൾകൊണ്ടിപ്പോൾ തളരുന്നിതുനീപരം
തെളിവോടായതെന്തെന്നു കളവാണികഥിച്ചിടാം

ബാലേപൊട്ടലിയുന്നംഘമ്മജലാരമ
റേററംശപസിസ്സുംവിധൌ
മാലേയാങ്കിതമായകൊങ്കകളിതാ
ഭംഗ്യാകലുങ്ങുന്നഹോ!
ബാലേ!പൊന്മണിമോതിരങ്ങൾവിലസും
നല്ലംഗുലംകമ്പിയിൽ
ചാലേമീട്ടുകയാലിരട്ടിവിരവോ-
ടാരക്തമാകുന്നുതേ. 399

പരംമഹാബുദ്ധിയെഴുംഭവാന്റെ
പരേംഗിതജ്ഞാനമതെന്തുചൊൽവൂ
പരന്നകൌതുഹലമോടിവണ്ണം
പറഞ്ഞിടുന്നോപരപുഷ്ടവാണീ! 400

എന്നാലടങ്ങിയാലുംനീയിന്ദുബിംബസമാനനേ!
ഒന്നുഞാനിന്നുനിന്നോടുനന്നായ്പ്രാൎത്ഥിച്ചിടുന്നുകേൾ

വണ്ടിൻകൂട്ടമണിഞ്ഞിടുംപരിമളം-
കൊണ്ടുംമനോജ്ഞാംഗകം-
കൊണ്ടുംനല്ലൊരുപാട്ടുകൊണ്ടുമയിതേ
മൂന്നിന്ദ്രിയങ്ങൾക്കുമേ
ഉണ്ടായ്മോദമതിന്നിരണ്ടഴൽപെട്ട-
ന്നിപ്പോളതിന്നന്തരം

ഞങ്ങടെൽസുന്ദരി! തൃപ്തിചെയ്യപറവാ-
    നെന്തുള്ളൂപ്പൂക്കാന്തരേ? 402

നാട്യാഭ്യാസത്തെചെയ്യതോർത്താൽ
സന്ദേഹമില്ലിന്നൊരനുഗ്രഹംമേ
എന്നുംപരാധീനനതല്ലഹോ! ഞാ-
നെന്നോകഥിയ്ക്കുന്നുകരീന്ദ്രയാനേ! 403

പോകുന്നുകാലമതിമോദസുധാരസത്തെ
ത്തൂകുന്നഗാനമതിനാലറിയുന്നതില്ല
ഏകുന്നിതത്ഭുതരസംമമ, തേകുളിപ്പാൻ
വൈകുന്നുനേരമിതുകാണുകകഞ്ജനേത്രേ! 404

മന്ദംചെമ്പുകലങ്ങളങ്ങായിൽവെ-
    ച്ചമ്പോടുനാല്പാമരം
നന്ദിച്ചിട്ടൊരുകാഞ്ഞവെള്ളമിതചൂ-
    ടാറുന്നുചേടീജനം
പൊന്നിൻകിണ്ണമതിൽസുഗന്ധതിലജം
    കൈക്കൊണ്ടുവന്നാളിമാർ
മിന്നുംകുന്തലഴിച്ചുചിക്കവതിനായ്
    ചിക്കന്നുനില്ക്കുന്നുതേ. 405

എന്നാലിപ്പോൾഗമിയ്ക്കട്ടേസുന്ദരാംഗികുലമാലികേ!
എന്നുമെന്നെമറന്നീടായ്കെന്നോ നീചൊന്നതുംപ്രിയേ!

ചാലേകഥിയ്ക്കുന്നതുമെന്തിവണ്ണം
ബാലേ! നമുക്കുണ്ടിഹജീവനിപ്പോൾ
മാലൊത്തുപോകുന്നിതുഹന്ത! നാളെ-
ക്കാലത്തുകാണാംകണിയെന്നപോലെ. 407

# വെണ്മണികൃതികൾ.

## വില്പനക്കു തയ്യാർ!!

| | | | | |
|---|---|---|---|---|
| വെണ്മണികൃതികൾ 1-ാംഭാഗം | ... | 2 | 0 | 0 |
| „ 2-ാംഭാഗം | ... | 1 | 8 | 0 |
| „ 3-ാംഭാഗം | ... | 1 | 8 | 0 |
| „ 4-ാംഭാഗം | ... | 1 | 8 | 0 |
| „ പൂരപ്രബന്ധം | ... | 1 | 0 | 0 |
| „ കൈകൊട്ടി കളിപ്പാട്ട് | ... | 0 | 6 | 0 |

സെററുകൾ ഒന്നിച്ച് എടുക്കുന്നവൎക്ക് വില ഏഴുറുപ്പിക മാത്രം.

## വാഴകുന്നംകൃതികൾ.

| | | | | |
|---|---|---|---|---|
| വാസുദേവകർണ്ണാമൃതം | ... | 0 | 8 | 0 |
| ഭാഗവതം സംഗ്രഹം | ... ... | 1 | 8 | 0 |
| ലഘുഭാഗവതം ഭാഷാ (അദ്ധ്യായശ്ലോകങ്ങൾ) | | 1 | 4 | 0 |
| ഭാഗവതമകരന്ദം | ... ... ... | 0 | 9 | 0 |
| തിരുവുള്ളക്കാവിലെ ഓൎമ്മക്കുറിപ്പു | ... | 0 | 12 | 0 |
| രാമകഥാസുധ (വാല്മീകി രാമായണസംഗ്രഹം) | ... ... ... ... | 1 | 0 | 0 |

മാനേജർ,

വെണ്മണി ബുക്കഡിപ്പൊ വെള്ളാരപ്പിള്ളി,

A. O. & P. O. ചൊവ്വര,

കൊച്ചിൻ സ്റ്റേററ്.

